തിരുവനന്തപുരം മലയാളഗ്രന്ഥാവലി ജനറൽ എഡിററർ
നമ്പർ–145 ഡോ. കെ. അപ്പുക്കുട്ടൻ നായർ
റീഡർ ഇൻ ചാർജ്

# പാലാഴിമഥനം ആട്ടക്കഥ



എഡിററർ

പി. പി. സരോജിനി. എം. എ.

TRIVANDRUM MALAYALAM SERIES
NO–145

GENERAL EDITOR
DR. K. APPUKUTTAN NAIR
M.A. Ph. D.

**PALAZHIMATHANAM**

Attakkatha

Edited by
P. P. SAROJINI. M. A,
Research officer
Oriental Research Institute And
Manuscripts Library,
University of Kerala, Trivandrum.

1982/1157



Price Rs. 5
Printed At
ANUPAMA PRINTERS,
Kumarapuram,
Trivandrum.



# ആമുഖം

തിരുവനന്തപുരം മലയാളഗ്രന്ഥാവലിയിലെ 145-ാം നമ്പരായി പ്രസിദ്ധപ്പെടുത്തുന്ന 'പാലാഴിമഥനം' അപൂർണ്ണമായ ഒരു ആട്ടക്കഥയാണ്. അപ്രകാശിതമായ ഈ ആട്ടക്കഥയുടെ കർത്താവ് കുഞ്ചൻനമ്പ്യാരായിരിക്കാമെന്ന് കരുതുന്നു. രവീശ്വരത്തുവാര്യരുടേതാണെന്ന് കരുതിവരുന്ന പ്രസിദ്ധീകൃതമായ മറെറാരു 'പാലാഴിമഥനം' ആട്ടക്കഥയുണ്ട്. ഇവതമ്മിൽ രൂപഭാവങ്ങളിൽ വളരെയേറെ വ്യത്യാസങ്ങൾ കാണുന്നു. അപൂർണ്ണമെങ്കിലും പ്രസ്തുതകൃതി ആട്ടക്കഥാസാഹിത്യത്തിന് ഒരു മുതൽക്കൂട്ടായിരിക്കും എന്നതിൽ സംശയമില്ല. അപ്രകാശിതമാകയാൽ ഗവേഷണകുതുകികളുടെ ശ്രദ്ധ പിടിച്ചുപററാൻ ഈ പ്രസാധനത്തിനു കഴിയുമെന്ന് ഞാൻ വിശ്വസിക്കുന്നു.

ഒരു ഗ്രന്ഥവും ഒരു പകർപ്പും ഉപയോഗിച്ചാണ് ഈ പ്രസാധനം തയ്യാറാക്കിയിട്ടുള്ളത്.

ഇതിൻെറ പ്രസാധനപ്രക്രിയ നിർവ്വഹിച്ചിട്ടുള്ളത് ഈ സ്ഥാപനത്തിലെ റിസർച്ച് ഓഫീസർ ശ്രീമതി. പി. പി. സരോജിനിയാണ്.

തിരുവനന്തപുരം, ഡോ. കെ. അപ്പുക്കുട്ടൻനായർ
10-3-1982

# അവതാരിക

പാലാഴിമഥനം ആട്ടക്കഥയുടെ പ്രസാധനത്തിനു സഹായകമായി ഒരു താളിയോലഗ്രന്ഥവും[*] ഒരു പകർപ്പുമാണ്[f] കിട്ടീട്ടുള്ളത്. പകർപ്പ്, ഇവിടെ കിട്ടീട്ടുള്ള താളിയോലഗ്രന്ഥത്തിന്റെ പകർപ്പുതന്നെയാണ്. ഗ്രന്ഥത്തിൽ കാണുന്ന ചില വരികൾകൂടി വിട്ടുകളഞ്ഞും കൂടുതൽ തെറ്റുകൾ വരുത്തിയും എത്രയും അശ്രദ്ധമായി തയ്യാറാക്കിയ ഒരു പകർപ്പാണിത്. താളിയോലഗ്രന്ഥം തന്നെ അപൂർണ്ണവും തെറ്റുകൾ നിറഞ്ഞതുമാണ്. ''ഗീതരാമം (പലാഴിമഥനം)-മലയാളം ആട്ടകഥ'' എന്നു പകർപ്പിന്റെ മുഖത്താളിൽ കുറിച്ചുകാണുന്നു. എന്നാൽ ഗീതരാമവും പാലാഴിമഥനവും വെവ്വേറെ കൃതികളാണ്. ഗീതരാമം സംസ്കൃതവും പാലാഴിമഥനം മലയാളവുമാണ്. ഗ്രന്ഥത്തിലും പകർപ്പിലും ആദ്യം കാണുന്നത് തോടയപദങ്ങളും വന്ദനശ്ലോകങ്ങളുമാണ്. പിന്നീട് ഗീതരാമം കഥ തുടങ്ങുന്നു. ഈ കൃതിയുടെ ആരംഭത്തിലുള്ള ഏതാനും

---

* ഗ്രന്ഥനമ്പർ—C.O.562.A.—. ക
[ഉടമസ്ഥൻ : നാരായണൻ നീലകണ്ഠൻ ഉണ്ണി അവർകൾ, നാരായണമംഗലം, ആറന്മുള.
ആകെ ഓല : 23, ഗ്രന്ഥസംഖ്യ—490]

f. പകർപ്പ് നമ്പർ — 899 — ഖ.
[പകർത്തിയത് : പി. കെ. നരസിംഹൻ പിള്ള.
ആകെ പേജ് : 44
പകർത്തിയ കാലം : 12–3–1106.]

വരികളേ നമുക്കു ലഭിച്ചിട്ടുള്ളു. തുടർന്നു കാണുന്നത് പാലാഴിമഥനം ആട്ടക്കഥയാണ്. ഇതിന്റെ ആരംഭഭാഗങ്ങൾ നഷ്ടപ്പെട്ടിരിക്കുന്നു. അവസാനഭാഗങ്ങളും ഈ ഗ്രന്ഥത്തിൽ കാണുന്നില്ല. അമൃതമഥനം കഴിഞ്ഞ് പാലാഴിയിൽ നിന്നുയിർക്കൊണ്ട ലക്ഷ്മീദേവി വരണമാല്യവുമായി മഹാവിഷ്ണുവിന്റെ പാർശ്വത്തിൽ അണയുന്നതുവരെയുള്ള ഭാഗമേ കിട്ടീട്ടുള്ളു.

### ഗ്രന്ഥകർത്താവ്:-

കർത്താവ് രാമപാണിവാദനാണെന്ന് 'ഗീതരാമ'ത്തിലെ തെളിവുകളെ ആധാരമാക്കിയാവാം പകർപ്പിൽ രേഖപ്പെടുത്തിക്കാണുന്നത്. 1106-ൽ തയ്യാറാക്കിയ പകർപ്പാണിത്. 'ഗീതരാമ'ത്തിന്റെ ആരംഭത്തിൽ—

രാമ: ശ്രീദേവനാരായണധരണിപതേ—
രാജ്ഞയാ പാണിവാദോ
ഗേയം ലീലാനുകൂലം കലയതി കൃപയാ
സൂരയഃ പൂരയന്തു.

എന്നു കാണുന്നതുകൊണ്ട് 'ഗീതരാമം' രാമപാണിവാദവിരചിതമെന്ന് അനുമാനിയ്ക്കാം. ''ഇത് ജയദേവന്റെ അഷ്ടപദിയുടെ രീതിയിൽ രാമപാണിവാദൻ സംസ്കൃതത്തിൽ നിർമ്മിച്ചിട്ടുള്ള ഒരു നൃത്യപ്രബന്ധമാകുന്നു. ആരംഭത്തിലുള്ള അല്പഭാഗമേ കിട്ടീട്ടുള്ളു. ഗീതരാമം എന്നത് സൗകര്യത്തിനുവേണ്ടി തൽക്കാലം ഇവിടെ നല്കിട്ടുള്ള ഒരു സംജ്ഞ മാത്രമാണ്. ഗീതരാമത്തിന് പ്രത്യേകം തോടയമുണ്ട്. അതിൽ അമ്പലപ്പുഴ കൃഷ്ണൻ, വാസുദേവപുരത്ത് വാസുദേവൻ, പെരിഞ്ചെല്ലൂർ ശിവൻ, കുമാരനല്ലൂർ കാർത്ത്യായനി എന്നീ ദേവതകളെപ്പററി വന്ദനശ്ലോകങ്ങൾ ചേർത്തിരിക്കുന്നു. ചെമ്പകശ്ശേരിരാജാവിന്റെ ആജ്ഞയനുസരിച്ചാണ് ആ കാവ്യം നിർമ്മിച്ചത്. ബൊധായനന്റെ ഹനുമന്നാടകമാണ് കവിയ്ക്ക്

പ്രകൃതത്തിൽ ഉപജീവ്യമായ ഗ്രന്ഥമെന്ന് അദ്ദേഹം തന്നെ പ്രസ്താവിച്ചിരിക്കുന്നു. ''രക്ഷോദക്ഷയ............ ശ്രീദേവനാരായണഃ '', '' ശ്രീമദ്ബോധായനേന........സൂരയഃ പൂരയന്തു'' എന്നീ ശ്ലോകങ്ങൾ സ്മർത്തവ്യങ്ങളാണ്''— എന്നാണ് ഈ കൃതിയെപ്പററി ഉള്ളൂർ സാഹിത്യചരിത്രത്തിൽ (വാല്യം iii, പേജ് 366) രേഖപ്പെടുത്തിട്ടുള്ളത്. തോടയം ഗീതരാമത്തിന്റേതാണെന്ന് ഉള്ളൂർ കരുതുന്നു. എന്നാൽ അഷ്ടപദിയുടെ മാതൃകയിലുള്ളതാണ് 'ഗീതരാമ' മെങ്കിൽ അതിൽ തോടയത്തിനെന്താണ് പ്രസക്തി എന്നറിയുന്നില്ല. ഗീതരാമവും പാലാഴിമഥനവും ഒരേ കവിയുടെ കൃതികളാണെങ്കിൽ തോടയം രണ്ടിനും ഒരുപോലെ അവകാശപ്പെട്ടതാണെന്നും വരാമല്ലോ. ആ നിലയ്ക്കാണ് തോടയപദങ്ങളും ശ്ലോകങ്ങളും ഈ കൃതിയിൽ ചേർത്തിരിക്കുന്നത്.



പാലാഴിമഥനം ആട്ടക്കഥയുടെ കർത്തൃത്വത്തെപ്പററി വ്യക്തമായ തെളിവുകളൊന്നും ലഭിച്ചിട്ടില്ല, രാമപാണിവാദന്റെ— അഥവാ കുഞ്ചൻനമ്പ്യാരുടെ-* ആട്ടക്കഥകളെക്കുറിച്ച് ഉള്ളൂർ പ്രതിപാദിക്കുന്നുണ്ട്. പി. ഗോവിന്ദപ്പിള്ളയുടെ ഭാഷാചരിത്രത്തിലും നമ്പ്യാരുടെ ആട്ടക്കഥകളെക്കുറിച്ച് പരാമർശമുണ്ട്. കൊട്ടാരക്കരത്തമ്പുരാന്റെ രാമനാട്ടത്തെ അനുകരിച്ച് എട്ടു ദിവസത്തെ കഥയായി നിബന്ധിച്ച ഭാരതം ആട്ടക്കഥ, ശംബരവധം, പാലാഴിമഥനം, കംസവധം, രാസക്രീഡ, ബാണയുദ്ധം, ഗോവർദ്ധനയാഗം, രുക്മിണീസ്വയംവരം, സ്യമന്തകം, കൈലാസയാത്ര എന്നിവയാണ് നമ്പ്യാരുടെ ആട്ടക്കഥകളായി രണ്ടു സാഹിത്യചരിത്രകാരന്മാരും രേഖപ്പെടുത്തിട്ടുള്ളത്.

---

രാമപാണിവാദനും കുഞ്ചൻനമ്പ്യാരും ഒരാൾതന്നെ എന്ന ഉള്ളൂരിന്റെ വാദത്തോട് പല പണ്ഡിതന്മാർക്കും വിയോജിപ്പാണുള്ളത് എന്ന വസ്തുത ഇവിടെ വിസ്തരിക്കുന്നില്ല.

ഇതിൽ അവസാനം പറഞ്ഞ അഞ്ചു് ആട്ടക്കഥകളും താൻ കണ്ടിട്ടില്ലെന്ന് ഉള്ളൂർ സമ്മതിക്കുന്നുമുണ്ടു്.

ഉള്ളൂർ കണ്ടിട്ടുണ്ടെന്നവകാശപ്പെടുന്നതും രാമപാണിവാദന്റേതെന്നു പറയുന്നതുമായ പാലാഴിമഥനം ആട്ടക്കഥ റെഡ്യാർപ്രസ്സുകാരും ശ്രീരാമവിലാസം പ്രസ്സുകാരും സമാഹരിച്ചു പ്രസിദ്ധീകരിച്ചിട്ടുള്ള ആട്ടക്കഥകളിൽ ''കർത്താവിനെ നിശ്ചയമില്ല'' എന്ന കുറിപ്പോടുകൂടി ചേർത്തിട്ടുള്ള കൃതിയാണ്. ഇവിടെ നമുക്കു ലഭിച്ചിട്ടുള്ളതാകട്ടെ, ഇതിവൃത്തത്തിലും രചനാരീതിയിലും എല്ലാം തന്നെ മേൽപ്പറഞ്ഞ ആട്ടക്കഥയിൽ നിന്ന് തികച്ചും ഭിന്നമാണ്. ഉള്ളൂർ കണ്ടിട്ടുള്ളത് അച്ചടിച്ച കൃതിയാണ് എന്നതിന് മതിയായ തെളിവുകളുണ്ട്. 'ശംബരവധ'ത്തിലും 'പാലാഴിമഥന'ത്തിലും ആവർത്തിച്ചുകാണുന്ന 'നന്ദനന്ദനനയനാനന്ദസുന്ദരാനന വന്ദേ' എന്നപദത്തെക്കുറിച്ചും 'പാലാഴിമഥന'ത്തിലെ 'വിതരതു ഭവതാം മങ്ഗളം ശാർങ്ഗധന്വാ' എന്ന ശ്ലോകപാദത്തെക്കുറിച്ചും 'സസ്മാര സ്മരമഥനം........' എന്നുതുടങ്ങുന്ന 'ശ്ലോകത്തെക്കുറിച്ചും അദ്ദേഹം പരാമർശിക്കുന്നത് ശ്രദ്ധിക്കുക.

പി. ഗോവിന്ദപ്പിള്ള അദ്ദേഹത്തിന്റെ ഭാഷാചരിത്രം ഒന്നാംപതിപ്പിൽ (പേജ് 98) 'നന്ദനന്ദന നയനാനന്ദ സുന്ദരാനന വന്ദേ' എന്ന പദം പാലാഴിമഥനത്തിലും ശംബരവധത്തിലും ഒരുപോലെ കാണുന്നതിനാൽ രണ്ടും നമ്പ്യാരുടെ കവിത തന്നെ' എന്ന് പ്രസ്താവിച്ചുവെങ്കിലും, രണ്ടാംപതിപ്പ് പ്രസിദ്ധപ്പെടുത്തിയപ്പോഴേക്ക് മറെറാരു പാലാഴിമഥനം ആട്ടക്കഥ കൂടി കാണാനിടയായതിനാൽ അദ്ദേഹത്തിന് അഭിപ്രായം മാററിയെഴുതേണ്ടിവന്നു. ''പാലാഴിമഥനം നമ്പ്യാരുടേതെന്ന് ഈ പുസ്തകം ആദ്യം അച്ചടിച്ചപ്പോൾ പറഞ്ഞിരുന്നത് തെററാണ്. അതിന്റെ കർത്താവ് രവീശ്വരത്തു പണിക്കരെത്രേ'' എന്ന് രണ്ടാംപതിപ്പിന്റെ 642-ാം ഖണ്ഡികയിലും ''രവീശ്വരത്തു കൃഷ്ണവാര്യർ ഒരു

വിദ്വാനായിരുന്നു; പാലാഴിമഥനം എന്ന ആട്ടക്കഥ ഉണ്ടാക്കിയത് ഇദ്ദേഹമാകുന്നു. ഇത് 54 ദിവസത്തെ കഥകളിൽ കൂടിചേർത്തും പ്രത്യേകവും അച്ചടിച്ചിട്ടുണ്ട്. ഈ കഥ ഉണ്ടാക്കിയത് കുഞ്ചൻനമ്പിയാർ എന്നുവിചാരിച്ചതു തെററാകുന്നു'' എന്ന് 845-ാം ഖണ്ഡികയിലെ പതിന്നാലാം ഉപവകുപ്പിലും അദ്ദേഹം അഭിപ്രായം തിരുത്തിക്കുറിച്ചിരിക്കുന്നു. അച്ചടിച്ച പാലാഴിമഥനത്തിന്റെ കർത്താവ് രവീശരത്തു പണിക്കർ എന്ന് ഒരിടത്തും രവീശരത്തു കൃഷ്ണവാര്യർ * എന്ന് മറെറാരിടത്തും പറഞ്ഞിട്ടുള്ളത് അദ്ദേഹത്തിനുതന്നെ നല്ല നിശ്ചയം പോരാത്തതുകൊണ്ടാവാം; ഓർമ്മപ്പിശകുകൊണ്ട് തെററിപ്പോയതാവാനും സാദ്ധ്യതയുണ്ട്. എന്തായാലും കുഞ്ചൻനമ്പ്യാരുടേതെന്ന് പറയപ്പെടുന്ന കൃതി അച്ചടിച്ച ആട്ടക്കഥയല്ലെന്ന് അദ്ദേഹം വ്യക്തമാക്കീട്ടുണ്ട്. രണ്ടാം പതിപ്പിൽ കുഞ്ചൻനമ്പ്യാരുടെ ആട്ടക്കഥകളുടെ പേരുവിവരം കൊടുത്ത കൂട്ടത്തിലും പാലാഴിമഥനം ഉൾപ്പെടുത്തീട്ടുള്ളതിനാൽ അദ്ദേഹം മറെറാരു പാലാഴിമഥനം കൂടി കണ്ടിരുന്നുവെന്നും അത് നമുക്കിവിടെ ലഭിച്ചിട്ടുള്ള കൃതിയായിരിക്കാമെന്നും അഭ്യൂഹിക്കുന്നതിൽ അപാകതയില്ലെന്നു തോന്നുന്നു. ''നമ്പ്യാരുടെ ആട്ടക്കഥകൾ അത്ര നന്നായിട്ട് വിദ്വാന്മാർ വിചാരിക്കുന്നില്ല. അധികം ഉപയോഗപ്പെടുത്തിയും കാണുന്നില്ല. അവയിൽ ശംബരവധം അച്ചടിച്ചിട്ടുണ്ട്. ശേഷംകഥകൾ തുള്ളൽരീതിയിലായിപ്പോയതിനാൽ ഉപേക്ഷിച്ചു.'' എന്ന പ്രസ്താവം അതിന് ഉപോൽബലകമാണ്. അതുകൊണ്ട് നമുക്കു ലഭിച്ചിട്ടുള്ള അപ്രകാശിത കൃതിയുടെ കർത്താവ് കുഞ്ചൻനമ്പ്യാരാണെന്നുതന്നെ വിശ്വസിയ്ക്കാം.

---

*'പാലാഴിമഥന'കർത്താവ് രവീശരത്തു വാര്യരാണെന്നുള്ള ഭാഷാ ചരിത്രകാരന്റെ പ്രസ്താവന ആർ. നാരായണപ്പണിക്കർ അദ്ദേഹത്തിന്റെ കേരളഭാഷാസാഹിത്യചരിത്രത്തിൽ (വാല്യം IV പേജ്.510) അനുസ്മരിക്കുന്നുണ്ട്.

**കാവ്യഗുണം:—** നമ്പ്യാർ കഥകളിയേയും കളിക്കാരെയും അപഹസിക്കാൻ കിട്ടുന്ന അവസരങ്ങളൊന്നും പാഴാക്കിയിരുന്നില്ല എന്നാണല്ലോ കേൾവി. എന്നിട്ടുകൂടി, കാർത്തികതിരുനാൾ മഹാരാജാവ് വലിയ കഥകളി പ്രേമിയാണെന്നറിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ പ്രീതിയ്ക്കായി നമ്പ്യാരും ആട്ടക്കഥകൾ രചിച്ചുതുടങ്ങി. ആദ്യകൃതിയായ ഭാരതംആട്ടക്കഥയ്ക്കുതന്നെ ഗുണം കുറവാണെന്നാണ് സാഹിത്യചരിത്രകാരന്റെ അഭിപ്രായം. പാലാഴിമഥനത്തിലാണ് കവിയുടെ സംസ്കൃതപാണ്ഡിത്യം സ്വല്പമെങ്കിലും പ്രകാശിക്കുന്നതെന്ന് ഉള്ളൂർ പറയുന്നുണ്ടെങ്കിലും ഈ വിലയിരുത്തൽ അജ്ഞാതകർത്തൃകമായി അച്ചടിച്ചു പ്രസിദ്ധീകരിച്ചിട്ടുള്ള പാലാഴിമഥനം ആട്ടക്കഥയെ ആസ്പദമാക്കിയാകയാൽ ഇവിടെ പ്രസക്തമല്ല.



ഈ കൃതിയിൽ അക്ലിഷ്ടവും പ്രസാദാത്മകവുമായ ഒരു ശൈലി ഉടനീളം കാണാം. രചനാസൗഷ്ഠവത്തിനും ചടുലതയ്ക്കും ഔചിത്യത്തിനും ദൃഷ്ടാന്തമായി ഈ കൃതിയിൽനിന്ന് ധാരാളം ഭാഗങ്ങൾ ഉദ്ധരിയ്ക്കാൻ കഴിയും. ചില ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാം. രണ്ടാം രംഗത്തിലെ ദുർവ്വാസാവിന്റെ ശാപം—

കപടകുടിലകഠിനശാമതേ! സാധുസാധു
കപടകുടിലകഠിനശാമതേ!

എന്നു തുടങ്ങുന്ന പദം—ശ്രദ്ധിക്കുക. അതുപോലെ പത്താംരംഗത്തിലെ പാലാഴിമഥനവർണ്ണന നോക്കുക;—

ക്ഷീരപയോധേരുദിതേ ഘോഷേ
പൂരിതമജനി ദിഗന്തരമഖിലം
മന്ദരശൈലേ മഥനവിലോലേ
തുന്ദിലശിഖരവിശാലേ
ക്രന്ദിതനാനാകന്ദരജാലേ
വിന്ദതി ഭീതിമശേഷജനോഽയം

ചഞ്ചലമീനം കിഞ്ചന ഫേനം
മുഞ്ചതി ജലധിരനേകം
അഞ്ചതി ഗഗനം സിഞ്ചതി കമനം
സഞ്ചരമാണമനേന ദിനേശം.........

പദങ്ങളുടെ അനുസ്യൂതമായ പ്രവാഹംകൊണ്ടും ദ്വിതീയാക്ഷരപ്രാസപ്രയോഗത്തിലുള്ള അനായാസതകൊണ്ടും സമ്പന്നമാണ് മേലുദ്ധരിച്ച പദം.

എന്തൊരു ഘോഷമഹോ! ശിവ!ശിവ!
സന്തതമംബുനിധൗ
ചന്തമൊടതിഘോരം തിരതതി
ഉന്തിവരുന്നിതഹോ! ബഹുതരം
ഇടിയൊടു ഘടമാനം പടുതര
ചടുചടരവഘോഷം.........



എന്നാരംഭിക്കുന്ന പതിനാറാം രംഗത്തിലെ സുഷേണന്റെ പദം ലാളിത്യംകൊണ്ടും താളാത്മകതകൊണ്ടും സവിശേഷശ്രദ്ധ അർഹിക്കുന്നുണ്ട്. മറെറാരുദാഹരണമാണ് പതിനാറാം രംഗത്തിലെ തന്നെ ദണ്ഡകം. ഏതാനും വരികൾ മാത്രം ഉദ്ധരിക്കട്ടെ:—

ക്ഷീരാംബുധേരനഘമോരോ പദാർത്ഥമിഹ
നേരേ നികാമമുളവായീ.
സരസഗുണമേറും സുരതരുണിമാരും
പരിലസിതകനകരുചി പരിചിനൊടു കലരുമൊരു
സുരവിടപിപടലമുളവായീ.

അയത്നലളിതമാണ് പാലാഴിമഥനകാരന്റെ മണിപ്രവാള ശൈലി. 'പ്രാസത്തിന്നൊരേടത്തും കുറവില്ലാതിരിക്കേണം' എന്നുള്ള നമ്പ്യാരുടെ നിഷ്കർഷ ഈ കൃതിയിൽ ആദ്യന്തം അനുവർത്തിച്ചിരിക്കുന്നു. അലങ്കാര പ്രയോഗത്തിൽ അദ്ദേഹത്തിനു വലിയ താൽപര്യം കാണുന്നില്ല.

ഭാഷാപരമോ രചനാപരമോ ആയ ദോഷങ്ങളും പാലാഴിമഥനത്തിൽ കുറവല്ല. വിസന്ധി, ദൂരാന്വയം തുടങ്ങിയ വാക്യദോഷങ്ങൾക്കും വിലക്ഷണമായ പദപ്രയോഗങ്ങൾക്കും ശബ്ദശുദ്ധിയില്ലായ്മയ്ക്കും നിരവധി ഉദാഹരണങ്ങൾ നിരത്തുവാൻ കഴിയും. മഹാവിഷ്ണുവിനെ 'കളരവമുരളീ!,' 'പ്രാണഹരണ കംസ!' 'ക്ഷോണീയാചകബലിം!' ഇത്യാദി പദങ്ങൾ ഉപയോഗിച്ച് സംബോധന ചെയ്യുന്നതിലെ കവിസ്വാതന്ത്ര്യം കാവ്യശില്പത്തിന്റെ ചാരുതയ്ക്ക് ഭംഗം വരുത്താനേ ഉതകുന്നുള്ളൂ.

കരതലപരിധൃത ഗദാരിപങ്കജദരവര!,
ഗളദുരുപരിമളമനോജ്ഞകുന്തളമിളദളികദംബ!

തുടങ്ങിയ സംബോധനകളും കൃത്രിമമെന്നും അസുന്ദരമെന്നും വിശേഷിപ്പിക്കേണ്ടി വരുന്നു.

ഗാഢമീഢേഹ തൂർണ്ണം (വന്ദനശ്ലോകം. 1.)
വൃത്താന്തം ചൊല്‌വിനെന്നു നിജ മനസ്സിലഭി-
വാഞ്ഛര ചോദിച്ചു സർവ്വം. (ശ്ലോകം. 34)

എന്നീ വരികളിലെ അടിവരയിട്ട ഭാഗങ്ങളും ശ്രദ്ധിക്കുക. ഇത്തരം രചനാവൈകല്യങ്ങളുടെ നേരെ കവി ഉദാസീനഭാവമാണ് കൈക്കൊണ്ടിരുന്നത്. വിസ്തരഭയത്താൽ ഗുണദോഷവിചാരത്തിലേക്ക് കൂടുതൽ കടക്കുന്നില്ല.

നമ്പ്യാരുടെ ആട്ടക്കഥകൾ തുള്ളൽരീതിയിലായിപ്പോയി എന്ന് ഭാഷാചരിത്രകാരൻ ആക്ഷേപിക്കുന്നുണ്ട്. തുള്ളൽപ്രസ്ഥാനത്തിന്റെ ശില്പമാതൃകയുമായി താദാത്മ്യം പ്രാപിച്ചിട്ടുള്ള ആ പ്രതിഭാശാലിയ്ക്ക് ആ ചട്ടക്കൂട്ടിനകത്തുനിന്ന് പുറത്തു കടക്കാനും തികച്ചും ഭിന്നമായ മറെറാരു കാവ്യശില്പവുമായി ഇണങ്ങിച്ചേരാനും തീർച്ചയായും ബുദ്ധിമുട്ടനുഭവപ്പെട്ടിരിയ്ക്കും. ഈ വസ്തുത കണക്കിലെടുത്തുകൊണ്ടുവേണം അദ്ദേഹത്തിന്റെ ആട്ടക്കഥകളെ വിലയിരുത്താൻ. ഭാഷാചരിത്ര

കാരനുള്ളത്രയും ആക്ഷേപം ഉള്ളൂരിനില്ലെന്നു തോന്നുന്നു. നമ്പ്യാരുടെ സംഗീതജ്ഞാനത്തെക്കുറിച്ചെങ്കിലും അദ്ദേഹത്തിന് മതിപ്പുണ്ട്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ മററു ചില കാവ്യദോഷങ്ങൾകൊണ്ടാണ് നമ്പ്യാരുടെ ആട്ടക്കഥകൾ ഒന്നാംനിരയിലേയ്ക്കു കടക്കാതെ പോയത്. അദ്ദേഹത്തിന്റെ വാക്കുകൾതന്നെ ഇവിടെ ഉദ്ധരിക്കാം—''അഭിനയത്തിനു യോജിച്ച വിധത്തിലല്ല അദ്ദേഹത്തിന്റെ കഥാഘടന എന്നുള്ളതാണ് പ്രധാന വൈകല്യം. രസങ്ങൾക്ക് വൈവിദ്ധ്യം വരുത്തുവാൻ അദ്ദേഹം തീരെ ശ്രദ്ധിച്ചില്ല. തന്റെ ഭാഷ പാമരന്മാർക്കു കൂടി സുഗ്രഹമാകണം എന്നുള്ള ആഗ്രഹംകൊണ്ട് ശബ്ദാർത്ഥാലങ്കാരങ്ങളെക്കുറിച്ച് അദ്ദേഹം വളരെ ഉദാസീനനായും കാണപ്പെടുന്നു.'' (കേരളസാഹിത്യചരിത്രം വാള്യം iii പേജ്-422)

**രാഗതാളസൂചന:**—'ഗീതരാമം' എന്ന കൃതിയിൽ പദങ്ങളുടെ രാഗതാളങ്ങൾ ചേർത്തിട്ടുള്ള കൂട്ടത്തിൽ ഒരു പദത്തിന്റെ ശീർഷകമായി ''മാതലേ, നിശമയ മാമക വചനം.... എന്ന നിറം'' എന്നെഴുതീട്ടുണ്ടെന്ന് ഉള്ളൂർ (കേരളസാഹിത്യചരിത്രം- വാള്യം iii,പേജ് 135) പ്രസ്താവിക്കുന്നു. നമുക്കു കിട്ടീട്ടുള്ള ഏതാനും വരികൾക്കിടയിലും ഒരു പദത്തിന്റെ ശീർഷകമായി ''വന്ദാമഹേ ...എന്ന നിറം'' എന്നു കാണുന്നു. പാലാഴിമഥനത്തിലെ എല്ലാ പദങ്ങൾക്കും ഇതേപോലെ ആലാപനരീതികൾ നിർദ്ദേശിച്ചിട്ടുണ്ട്. എല്ലായിടത്തും ''എന്ന നിറം'' എന്ന പഴയ പ്രയോഗമാണ് കാണുന്നത്. ഈ സാദൃശ്യവും ഗീതരാമകാരനും പാലാഴിമഥനകാരനും ഒരാൾ തന്നെ എന്ന അഭ്യൂഹത്തിന് മറെറാരു തെളിവായി കണക്കാക്കാവുന്നതാണ്.

രാഗങ്ങളുടേയും താളങ്ങളുടേയും പേരുകൾ ഒരിടത്തും എഴുതിച്ചേർത്തിട്ടില്ല. എല്ലായിടത്തും മററ് ആട്ടക്കഥകളിലെ പദങ്ങൾ മാതൃകയാക്കിയിരിക്കുന്നു. ഈ വിഷയത്തിൽ ഏററവും കൂടുതൽ സ്മരിച്ചിട്ടുള്ളത് രാമായണം

ആട്ടക്കഥയിലെ പദങ്ങളാണെന്നു തോന്നുന്നു. ചില രാഗസൂചനകൾ ഏതാട്ടക്കഥയിലെ ഏതു പദം ഉദ്ദേശിച്ചാണെന്നുള്ളത് വ്യക്തമല്ല. അന്ന് പ്രചാരത്തിലിരുന്ന ചില തമിഴ്പാട്ടുകളും മാതൃകയായി സ്വീകരിച്ചിരിക്കുന്നതു കാണാം.

## ഇതിവൃത്തവും കഥാവ്യതിയാനങ്ങളും:—

ഭാഗവതത്തിലെ ഒരുപാഖ്യാനമാണ് പാലാഴിമഥനം കഥ എങ്കിലും, അതിന്റെ രൂപശില്പത്തിൽ മാറ്റം വരുത്തിയതോടൊപ്പം ഇതിവൃത്തത്തിലും കവികൾ തങ്ങളുടെ മനോധർമ്മമനുസരിച്ച് പൊടിപ്പും തൊങ്ങലും ചേർത്തുകാണുന്നു. ഇവിടെ ഇപ്പോൾ തയ്യാറാക്കീട്ടുള്ള പാലാഴിമഥനവും നേരത്തെ അച്ചടിച്ചു പ്രസിദ്ധീകരിച്ചിട്ടുള്ള പാലാഴിമഥനവും തമ്മിൽ ഉള്ളടക്കത്തിൽ സാരമായ വ്യത്യാസങ്ങളുണ്ട്.

അച്ചടിച്ച പാലാഴിമഥനം ആട്ടക്കഥ ഇന്ദ്രനും ദേവസ്ത്രീകളും കൂടിയുള്ള ശൃംഗാരപദത്തോടുകൂടിയാണ് തുടങ്ങുന്നത്. ഇവിടെ തയ്യാറാക്കീട്ടുള്ള പതിപ്പിൽ ആദ്യഭാഗങ്ങൾ നഷ്ടപ്പെട്ടിരിയ്ക്കയാൽ തുടക്കത്തിൽ പതിവിൻപടിയുള്ള ശൃംഗാരപദം ഉണ്ടായിരുന്നുവോ എന്ന് തീർത്തു പറയാൻ വയ്യ.

ദുർവ്വാസാവിന്റെ ശാപവാർത്തയറിഞ്ഞ ഉടനെ അസുരന്മാർ യുദ്ധത്തിനെത്തി ദേവന്മാരെ തോല്പിക്കുന്നതും ഒടുവിൽ ദേവന്മാർ ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരോടുകൂടി ചെന്ന് അസുരന്മാരുമായി സന്ധിചെയ്യുന്നതും പാലാഴിമഥനത്തിനു സഹായിക്കണമെന്ന് അവരോട് നേരിട്ടപേക്ഷിക്കുന്നതുമായ അച്ചടിച്ചകൃതിയിലെ കഥാഭാഗങ്ങൾ ഇതിലില്ല. ഇവിടെ മഹേശ്വരന്റെ ദൂതുമായി ഭൃംഗീരിടി എന്ന ശിവഭൂതം കാലനേമിയെ ചെന്നു കണ്ട് പാലാഴിമഥനത്തിന് കൂട്ടിക്കൊണ്ടുവരുകയാണ്

ചെയ്യുന്നത്. അച്ചടിച്ച കൃതിയിൽ അസുരരാജാവ് മഹാബലി യാണ്. ഇവിടെ മഹാബലിയെപ്പററി പരാമർശമേ ഇല്ല.

അച്ചടിച്ച കൃതിയിൽ ബാലി പാലാഴിമഥനവൃത്താന്തം കേട്ടറിഞ്ഞ് ദേവലോകത്തെത്തുകയാണ്; ഈ കൃതിയിലാകട്ടെ, ദേവാസുരന്മാർ പാൽക്കടൽ കടഞ്ഞു ക്ഷീണിതരായപ്പോൾ ഇന്ദ്രൻ മാതലിയെ അയച്ച് മകനെ ക്ഷണിച്ചുവരുത്തുകയാണ് ചെയ്യുന്നത്. പിതൃനിയോഗമനുസരിച്ച് ബാലി തനിയേ പാലാഴി കടയുന്നു. ബാലി പാലാഴികടഞ്ഞുതുടങ്ങിയപ്പോൾ അതിൽനിന്നുദ്ഭവിച്ച ദിവ്യനാരിയായ താരയെ അസുരചക്രവർത്തിയായ മഹാബലി അപഹരിയ്ക്കാൻ ശ്രമിക്കുന്നതും, ബാലിയും മഹാബലിയും തമ്മിൽ അതിന്റെ പേരിൽ ഉഗ്രസംഘട്ടനം നടക്കുന്നതും ഒടുവിൽ വിജയശ്രീലാളിതനായ ബാലി താരയെ സ്വന്തമാക്കുന്നതുമായ കഥാഭാഗങ്ങൾ അച്ചടിച്ചകൃതിയിൽ മാത്രം കാണുന്നതാണ്.

കാളകൂടം പാലാഴിയിൽനിന്നുദ്ഭവിച്ചു എന്നാണ് അച്ചടിച്ച ആട്ടക്കഥയിലെ പാഠം.

തൽക്കാലമങ്ങജനി തൽക്കാളകൂടമപി

തൽക്കാലവൈരിഗളചിഹ്നം

എന്ന രണ്ടുവരിയിൽ കവി ആ കഥകൾ ഒതുക്കിയിരിക്കുന്നു. ഇവിടെയാകട്ടെ, മഥനംകൊണ്ടു പരവശനായ വാസുകി കാളകൂടം ഛർദിക്കുന്നതും, വിഷ്ണുവിന്റെ പ്രാർത്ഥന പ്രകാരം മഹേശ്വരൻ അത് സ്വന്തം കരകുഡ്മലത്തിൽ ഏററുവാങ്ങി പാനംചെയ്യുന്നതും പരിഭ്രാന്തയായ ശ്രീപാർവ്വതി ഓടിയെത്തി മഹേശ്വരന്റെ കണ്ഠത്തിൽ ഗ്രഹിക്കുന്നതുമെല്ലാം വിസ്തരിച്ചു് പ്രതിപാദിച്ചിരിക്കുന്നു.

നാരദപർവ്വതന്മാർ പാലാഴിമഥനം കാണാനെത്തുന്നതും അവിടെ ബാലിയെ കണ്ടപ്പോൾ ഏഷണിയുണ്ടാക്കാനായി സുഷേണനെ അങ്ങോട്ടാനയിക്കുന്നതുമെല്ലാം അച്ചടിച്ച കൃതിയിലില്ലാത്തതും ഈ പ്രസാധനത്തിൽ കാണുന്നതുമായ കഥാവ്യതിയാനങ്ങളാണ്.

അപൂർണ്ണമായതുകൊണ്ടു കഥാന്ത്യം ഊഹത്തിനു വിടുകയേ നിർവ്വാഹമുള്ളൂ. സുഷേണനെ പാലാഴിതീരത്തെത്തിച്ചത് ഒരു ബാലിസുഷേണയുദ്ധം ലക്ഷ്യമാക്കിയായിരുന്നിരിക്കാം. മറെറാരു സാദ്ധ്യതയും വിഗണിയ്ക്കാവതല്ല. മദാന്ധനായി ഓടിയണഞ്ഞെങ്കിലും ബാലിയുടെ അജയ്യമായ ശക്തിവിശേഷം നേരിൽ കണ്ടും പാലാഴിയിൽനിന്നു പ്രത്യക്ഷമാവുന്ന വിശേഷവസ്തുക്കൾ കണ്ടും അത്ഭുതസ്തിമിതനായ സുഷേണൻ മദനിർമ്മുക്തനായി ബാലിയെ അഭിനന്ദിച്ചു് പിരിഞ്ഞുപോയി എന്നുമാവാം കഥ.

**ഈ പ്രസാധനത്തെപ്പററി:—**

അപൂർണ്ണവും തെററുകൾ നിറഞ്ഞതുമായ ഒരു താളിയോല ഗ്രന്ഥവും അതിൻെറ പകർപ്പുമാണ് ഈ പ്രകാശനത്തിനു് സഹായകമായി കിട്ടിയതെങ്കിലും, അവയെ ആധാരമാക്കി കഴിയുന്നത്ര സംശോധിതമായ ഒരു പതിപ്പു തയ്യാറാക്കാൻ ശ്രമിച്ചിട്ടുണ്ടു്. ഈ പരിശ്രമത്തിൽ എന്നെ ഏററവുമധികം സഹായിച്ചിട്ടുള്ളത് ഈ സ്ഥാപനത്തിലെ സീനിയർ റിസർച്ച്ഓഫീസർ ആയിരുന്ന ശ്രീ. മാധവനുണ്ണി അവർകളാണ്. അദ്ദേഹത്തോട് എനിയ്ക്കുള്ള കടപ്പാടു് നിസ്സീമമാണ്. ഈ കൃതിയുടെ പ്രസാധകപ്പതിപ്പു തയ്യാറാക്കാൻ എനിയ്ക്കു നിർദ്ദേശം തന്നത് ഇവിടത്തെ മുൻഡയറക്ടറും പ്രൊഫസറുമായിരുന്ന ഡോക്ടർ രാഘവൻ പിള്ള അവർകളാണെന്ന വസ്തുത ഞാൻ നന്ദിപൂർവ്വം സ്മരിക്കുന്നു. ഇതിൻെറ അച്ചടിസംബന്ധിച്ച കാര്യങ്ങളിൽ വിലയേറിയ സഹായങ്ങൾ ചെയ്തുതന്ന റീഡർ—ഇൻ—ചാർജ് ഡോക്ടർ. അപ്പുക്കുട്ടൻനായർ അവർകളോടുള്ള എൻെറ കൃതജ്ഞതയും ഇവിടെ രേഖപ്പെടുത്തട്ടെ.

അച്ചടിച്ച രൂപത്തിൽ ആദ്യമായി പുറത്തുവരുന്ന ഈ കൃതി സാഹിത്യാസ്വാദകർക്കും സാഹിത്യവിദ്യാർത്ഥികൾക്കും ഒരപൂർവ്വവിഭവമായിരിയ്ക്കും എന്നു ഞാൻ വിശ്വസിയ്ക്കുന്നു.

കാര്യവട്ടം,
10–3–1982

**പി. പി. സരോജിനി**
റിസർച്ചു് ഓഫീസർ

# പാലാഴിമഥനം–ആട്ടക്കഥ

## തോടയം

പ്രണമത ഗണപതിമശരണശരണം

പ്രാണദശീലം പ്രൗഢലീലം

പ്രകടപ്രബലം ബാലം പടുലം (പ്രണമത)

പ്രഥിതഗാഢപടുതാഗുണജാലം

പ്രോദ്യൽകടതടമദജലകലിലം

പ്രാണിശിവങ്കരഹേലം വിമലം

പ്രാപിതസുഫലം വിപുലകലം. (പ്രണമത)

[ചെമ്പടയിൽ തോടയം]

മുരഹര! പരിപാഹി മാമനിശം

ചിരതര! പരിപാഹി[1] (മേ?മാം) സുഭൃശം

(പു? മു)രഹര! പരമാ(പതേ?പേത)ദുരിത!

പരിണതഗുണവസതേ! ഭഗവൻ! യദുപതേ!

---

1. –ഹി മേ സുഭൃശ! –ക.

# 2

ഗുരുതരകരുണാനിധേ! വരദ!

സുരപനുതപദ! ഹേ സുഖദ!

സരസിജഭവസേവിത! ജയതി

വരതരമരിഹരണം ചരിതം മധുരിപോ!

ജലധരമധുരാകൃതേ! വിപുല-

കുലധരകുലധാരണേ[1] ചതുര!

ബലധര! ധരണിപതേ! നിഖില-

മലഹര! സരസമതേ! സുമുഖ!-ഗുണനിധേ!

സകട[2]കമകുടാഞ്ചിതം ജയതി

സുഘടിതവികടാംഗദം കിമപി

വിഘടിതകടുപാതകം സുരുചി

വികലുഷ! തവ കരണം ജഗതി-ജയ ശൗരേ!

[പഞ്ചകാരിയിൽ തോടയം]

അരുണാംബുജദളലോചന!

തരുണാംബുദലളിതാളക!

കരുണാകര! സതതം മയി

കരുണാം കുരു ഭഗവൻ!

---

1. -കൃത, ഖ.
2. -കടകാ- ഖ.

കളധ്വംകൃതിമണിനൂപുര–
മിളിതം പദയുഗളം തവ
പുളകീകൃതകമലാകര–
കലിതം പരികലയേ.

ഗളകന്ദളപരിലോളിത–
തുളസീഗണമധുപാനജ–
കളകൂജിതലളിതോല്ലള–
ദളിനീകുലശബളം.

സലിലേശയ! കലികാപരി–
കലിതാളകകുലഭൂഷണ–
മലസേതരസുലഭം തവ
കലയേ വപുരതുലം

[അടന്തയിൽ തോടയം]

സരസിജനയനം വരഫണിശയനം
പരിണതസുരഗണവിരചിതനമനം
ഹിമകരവദനം സമുദിതമദനം
പ്രമഥിതരിപുകുലമതിഗുണസദനം
ജനിമൃതിഹരണം ജനിതവിഹരണം
മുനിജനപരിണതമൃദുതരചരണം

മുരഹരമമലം പരിധൃതകമലം
പരിചിനു നനു മമ ഹൃദയ! സകമലം.

[മുരഹര! നഗധര! മുകുന്ദ! മാധവ!
ഗരുഡഗമന! പങ്കജനാഭ! ........എന്ന നിറം]

ത്വാമേവ ഹരേ! ഭജാമഹേ
കാമിതദായക! ദയാനിധേ! (ത്വാമേവ....)



ചലദലകുവലയവിലോലലോചന!
ജലദസമരുചേ! ജഗദീശ!
വിലസിതമണിമയകിരീടകുണ്ഡല!
സുലളിതശരീര! രമാപതേ! ജയ (ത്വാമേവ....)

അവികലവിലസിതദുകൂലപേശല!
ഭുവനഭവന! ഹേ വനമാലിൻ!
അവിനതദിതിസുതസമൂഹനാശന!
രവിശതസമാനമഹാദ്യുതേ! (ത്വാമേവ....)

കരതലപരിധൃതഗദാരിപങ്കജ–
ധരവര! കരുണാജലരാശേ!
പരിണതശശിമുഖ! പുരാണപുരുഷ!
നരസുരഭുജംഗനിഷേവിത! (ത്വാമേവ....)

കളരവമുരളീ! കളായകോമള!

കളകളലളിതാമലഭൂഷ!

ഗളദുരുപരിമളമനോജ്ഞകുന്തള—

മിളദളികദംബ! ഗുണാംബുധേ! (ത്വാമേവ—)

[മാളവി രാഗേണ]

ലീലായോനേ! ഗോപീജാനേ!

നീലാകാരം വന്ദേ/ഹം ത്വാം

ബാലാരാമേ ശൈലേ ശൈലേ

ഖേലന്തം തം സംഗായന്തം

വൃന്ദാരണ്യേ വല്ലീകുഞ്ജേ

സാന്ദ്രാമോദേ കൂലേ കൂലേ

മന്ദം മന്ദം ജാതാനന്ദം

വന്ദേ ലീലാശീലം ബാലം.

**ശ്ലോകാഃ**

1

രജനികരസവർണ്ണം രത്നമാലാവകീർണ്ണം

രസചലിതകർണ്ണം രാജിതാനന്ദപൂർണ്ണം

രജനിചരവിദീർണ്ണം രംഗദേശാവതീർണ്ണം

ഗജമുഖമനവർണ്ണം ഗാഢമീഢേഹ (?) തൂർണ്ണം (1)

---

1. —ക്ത—ഖ.

രുചിരകനകപിങ്ഗേ! രൂപിണി! ശ്രീമദങ്ഗേ!

ചരിത്രതുലിതഗങ്ഗേ! ചാരുകാരുണ്യതുങ്ഗേ!

കമലചലദപാങ്ഗേ! ദേവി! കല്യാണുഷങ്ഗേ!

വിലസ രസനരങ്ഗേ വാണി! മേ വീതഭങ്ഗേ! (2)

പുഷ്ണന്തം പാദതൃഷ്ണം ജനമമരധുനീ-
 വാസനിഷ്ണം നദീഷ്ണം

മുഷ്ണന്തം വാ കലുഷ്ണം മധുരമപി പയോ
 മേഘകൃഷ്ണം ഹി കൃഷ്ണം

വിഷ്ണും സ്ഥൂലം വേഷ്ണും പ്രചരിതരുചിര(രോ?ചം-)
 (രു?ദു)ത്പതിഷ്ണും ചരിഷ്ണും

ധൃഷ്ണും ചാലങ്കരിഷ്ണും ജേത ജിതസരോ-
 ജന്മജിഷ്ണും സഹിഷ്ണും (?) (3)

ശ്രീവാസുദേവപുരവാസിനമംബുജാക്ഷം

ശ്രീവാസുദേവമസിതാംബുദജാലനീലം

ശ്രീവത്സകൗസ്തുഭവിരാജിഭുജാന്തരാളം

ശ്രീവത്സലം ഗുരുകൃപാനിലയം നമാമി. (4)

വിശ്വാനന്ദപുഷേ (പി?പു)രേഷു സരുഷേ
 ശൃംഗാരയോനിദ്വിഷേ

മൃത്യുപ്രാണമുഷേ ഗിരീന്ദ്രധനുഷേ
 നീഹാരഗൗരത്വിഷേ

നിർവ്വാണം ദദുഷേ മൃകണ്ഡുജനുഷേ
 കേതായ ദത്തായുഷേ

ലക്ഷ്മീഗ്രാമജുഷേ മനോജ്ഞവപുഷേ
 തസ്മൈ നമോ ജ്യോതിഷേ, (5)

ധന്യേ! സമ്പന്നലാന്യേ! ഘനജനിതമഹാ-
ചണ്ഡമുണ്ഡാദിജന്യേ!

മാന്യേ! സംസാരശൂന്യേ! കമലമുഖി! കുമ-
രാലയസ്ഥേ! വദാന്യേ!

താന്യേഷ്വ ക്ഷേമദാന്യേവ ഹി നിഹതമദോ-
ത്തംഭസുംഭാദിസൈന്യേ!

മന്യേ ത്വമനന്ദനാന്യേ/ധിക[1] സകലസുഖാ-
ന്യംബ! ശൈലേന്ദ്രകന്യേ! (?) (6)

---

1. —ന്യേ ഉമിത—ല.



## രംഗം. 1.

**പദം. 1. ***

**കുമുദിനി:** സർവ്വമാനനീയനാം ഭവാനെ
കാനനാന്തേ കാൺകമൂലം
ഞാനിദാനീമേനാം മാലാം
ദാനം ചെയ്തീടുന്നേൻ തവ. (സർവ്വ....)

യോഗ്യനായ ഭവാനെന്റെ
ഭാഗ്യംതന്നെ മുമ്പിൽ വന്നു
യോഗ്യധീശ! മാലാരത്നം
ഭോഗ്യമായി വന്നീടണം. (സർവ്വ....)

ആദരാൽ ഗ്രഹിക്ക മാലാം
മോദമോടെ ദുർവ്വാസാവേ!
വേദരാശേ! വേഗാലെന്നെ
ഖേദം തീർത്തനുഗ്രഹിക്ക. (സർവ്വ... )



---

* അവതരണശ്ലോകം കാണുന്നില്ല. പദത്തിന്റെ തുടക്കത്തിലുള്ള ഏതാനും വരികളും നഷ്ടപ്പെട്ടിരിക്കാം.

ശ്ലോകം. 1.

ഇതി കില കുമുദിന്യാ വാക്യമാകർണ്യ യോഗീ

കുതുകതരളചേതാശ്ചാരു കാരുണ്യശാലീ

വിതതവിനയലജ്ജാകേതിവിശ്വാസശീലാം

കൃതമതിരിദമൂചേ ദേവസീമന്തിനീം താം

പദം. 2. (ഈശ്വരി ....എന്ന നിറം)

ദുർവ്വാസാവ്: കുമുദിനി! ഗിരം ശൃണു കുമുദിനി!

കമലചാരുമുഖി! കമനി! ഹേ സുതനു!

(കുമുദിനി....)

ബാലേ! പഞ്ചമീചന്ദ്രഫാലേ! കോമളശീലേ!

നീലേന്ദീവരനേത്രേ! മാലേയാഞ്ചിതഗാത്രേ!–

(കുമുദിനി....)

പൂന്തേൻവാണി! നിന്നുടെ കാന്തനു കൊടുപ്പാനോ

കാന്തി കലരും മാല ശാന്തേ! നീ തരുന്നിതോ–

(കുമുദിനി....)

ധന്യേ! വിശ്വമോഹിനി! എന്നിലുള്ള വിശ്വാസാൽ

തന്നീടുവാനുറച്ചതിന്നെത്രയുമത്ഭുതം!

(കുമുദിനി....)

ഭദ്രവല്ലഭാത്തുല്യേ! വിദ്രുമാധരി! ബാലേ!

ഭദ്രേ! ദേഹി മേ മാലാം ഭദ്രം തേ ഭവിച്ചീടും.

(കുമുദിനി....)

## രംഗം 2

ശ്ലോകം. 2.

മാലാമാദായ ബാലാകരകമലഗതാമാശ്രു ലോലാളിമാലാ–

ലീലാഝംകാരതാരാമഥ മുനിതിലകം ദേവലോകേ ചരന്തം

ശൈലാരാതിഃ കദാചിന്നിജഗജമധിരുഹ്യാഗതോ വേഗതോ/സൗ

ഹേലാശാലീനമേനം കരധൃതകലിശോ വന്ദമാനോ ബഭാഷേ.

പദം 3 [നെജ്ജശീനം....(?) ഹൃന്ന നിറം] *



ഇന്ദ്രൻ:— വന്ദേ ഭഗവൻ! ദുർവ്വാസമുനേ!

വന്ദേ തേ ചരണൗ (വന്ദേ...)

വന്ദാരൂണാം പാപാധിഹ(രോ?രൗ)

മന്ദാരാണാം മന്ദാര (കോ?കൗ) (വന്ദേ....)

താവകമാഗമനംകൊണ്ടധുനാ

ദേവനികേതം താവദശേഷം

ദേവകരാംകിന്നരചാരണഗണവും

പാവനമായീതല്ലോയെല്ലാം. (വന്ദേ....)

---

* 'ഖ' യിൽ രാഗം പറഞ്ഞിട്ടില്ല.

ചാരുതപോബലമഹിമകളറിവാൻ
ആരിഹ മതിയാം മതിമാനെങ്കിലും
വാരിജനിലയസമാന! മുനീന്ദ്ര!
കാരുണ്യം മയിയുണ്ടാകേണം. (വന്ദേ....)

ഇന്നു ഭവാദൃശദർശനമൂലം
ധന്യനഹം പുനരെന്നറിയുന്നേൻ.
അന്യജനങ്ങളിലധികമഹത്ത്വം
വന്നിതു സംപ്രതി കരുണാസിന്ധോ! (വന്ദേ ...)

എന്തു ഭവാനിഹ വരുവാൻ മൂലം
ചിന്തതെളിഞ്ഞരുൾചെയ്ക മുനീന്ദ്ര!
കിന്തു മയാ കരണീയമിദാനീം
അന്തരമില്ല തവാധീനൻ ഞാൻ. (വന്ദേ ...)

ശ്ലോകം .3.

ഗീർവ്വാണലോകതിലകസ്യ ഗിരം നിശമ്യ
ദുർവ്വാസസാ മുനിവരേണ മുദാന്വിതേന
നിർവ്വാണമാർഗ്ഗരസികേന നിരങ്കുശേന
നിർവ്വേദലേശരഹിതേന വചോ ബഭാഷേ.

പദം. 4. [നന്ദന സരസമതേ....എന്ന നിറം]

ദുർവ്വാസാവ്: നിസ്തുലഗുണവസതേ! സുരോത്തമ!
സ്വസ്തി തേ സരസമതേ!

അസ്തു മംഗലം തവാസ്തദോഷലവ!

നാസ്തി കാർയ്യമധുനാ കിംചന മമ. (നിസ്തുല....

ഉത്തമ! തവ നഗരം കാൺമതിനായി

അത്ര ഞാൻ വന്നീടുന്നു

സത്രശാലകളും ചിത്രശാലകളും

എത്ര നന്നു ഭവനം വൃത്രശാസന! (നിസ്തുല....)

ഞാൻ നന്ദനവിപിനംതന്നിൽ സഞ്ചരിക്കുമ്പോഠം

സുന്ദരി കുമുദിനിതാൻ

മന്ദഹാസം പൂണ്ടു മന്ദമെന്നരികിൽ

വന്നുനിന്നു സരസം സാരസമുഖി. (നിസ്തുല....)



എന്നുടെ ജടമുടിയിൽ ചൂടുവാൻ മാത്രം

(തന്നു;) തന്നെയല്ലിതിന്റെ ഗുണം

നിന്നുടെ ശിരസ്സിനു ചേരുമിതു,

തന്നിടാമിതു തവ സുന്ദരമൂർത്തേ! (നിസ്തുല....)

നല്ലൊരു തലമുടിയിൽ ചൂടിയില്ലെന്നാൽ

ഇല്ലൊരു ഫലമിതിനാൽ.

മുല്ലബാണനൊടു തുല്യനല്ലോ ഭവാൻ

ഇല്ല സംശയമെടോ! ചൂടിയാലും നീ. (നിസ്തുല....)

ഇന്ദ്രൻ:— മുനിവര! തരിക ഭവാൻ മാലികാം മമ
കനിവോടു കരുണാനിധേ!
ഞാനുമിന്നിഹ ഭവാനുടെ വചനം
മാനയാമി ഭഗവൻ! ആദരവോടെ
താപസകുലതിലക! നമോ/സ്തു തേ
താപഹരനിപുണ!

ശ്ലോകം 4

ദത്ത്വാ മാലാം പ്രയാതേ തദനു മുനിവരേ
മോദവാനാദദാനോ
നത്വാ മത്തേഭകുംഭേ സ ഖലു നിഹിതവാൻ
ജംഭഭേദീ യദൈനാം
ഹൃത്വാ ലോലംബമാലാവലനചപലതരാം
ധീരമൈരാവതോ/സൗ
വൃത്രാരൗ കേശബന്ധശ്ലഥനരസപരേ
താം തദാ നിർമ്മമാഥ!

ശ്ലോകം 5

സുരഗജമഥിതാം താം താവദാലോക്യ മാലാം
സരഭസമിതി ദൂരാദാഗതോ/സൗ മുനീന്ദ്രഃ
പരുഷവികടകോപക്രൂരദൃഷ്ടിപ്രചാരാം
സുരപതിമതിമാനീ ശാപവാ(ണീമഭാഷത്?ണീംബഭാഷേ).

പദം 5. [ആരെടാ........എന്ന നിറം]*

ദുർവ്വാസാവ്: കപടകുടിലകഠിനശഠമതേ! സാധു സാധു
കപടകുടിലകഠിനശഠമതേ!
സപദി വിപദി പതതു വിതത—
മമരനികരമവിരതം. (കപട ...)

കല്പദാരു പലതുമുണ്ട്
കല്പനസ്സു വിരുതുമുണ്ട—
നല്പവിത്തനികരമുണ്ടി—
നിക്കിതെന്നു കരുതി നീ. (കപട....)

ലളിതദിവ്യകുസുമമാല
കളവതിന്നു ഹേതുവുണ്ടോ
വളരെ വിളയുമിവിടെയെന്ന
ജളതകൊണ്ടു ചെയ്തു നീ. (കപട....)

ഗുണമിയന്ന മുനിജനങ്ങൾ
തൃണസമാനമെന്ന ഭാവം
അണകപുരുഷ! പരുഷ! ദുരിത—
മണവതിന്നടുത്തിതേ[1]

---

* രാമായണം വിച്ഛിന്നാഭിഷേകം ആട്ടക്കഥയിലെ ''ആരെടാ വരുന്നതീവനേ ധീരവീര./ആരെടാ വരുന്നതീവനേ'' എന്ന ആഹരിരാഗം—പഞ്ചാരി താളത്തിലുള്ള രണ്ടാമത്തെ പദമാവാം വിവക്ഷ.

1. ത്തുതേ, ഖ.

കുടിലമിഴികളോടണഞ്ഞു
വിടുപണികളു വിരുതനായ
വിടനതാം ഭവാനിതിന്ന
ചേർച്ചയുണ്ടസംശയം. (കപട....)

ധനവുമുണ്ടു, ജനവുമുണ്ടു,
ഘനവുമുണ്ടു, നിനവുമുണ്ടു,
മനസി സകലമോർക്കകൊണ്ടു
വിനയഹാനി വന്നു തേ. (കപട....)

വനതലത്തിൽ വാണിരുന്നു
കനികൾ തിന്നു കൃപണരായ
മുനികൾ തന്നതിങ്ങു വേണ്ട-
യെന്നുതന്നെ നിൻമതം. (കപട....)

ദുഷ്ടരായ നിങ്ങൾ ഝടിതി (ത്രി-)
വിഷ്ടപം വെടിഞ്ഞുപോക
നഷ്ടവിത്തരായി വന്നു
ഭ്രഷ്ടരാക സകലരും. (കപട....)

ജരപിടിച്ചു വിവശരായി
നരപിടിച്ചു വൃദ്ധരായി
നരജനേന സദൃശരായി
വരുമശേഷസുരജനം. (കപട....)

ശ്ലോകം 6

കോപം ജവാദധിഗതസ്യ മുനേസ്തദാനീം
ശാപം പ്രപദ്യ വിവശോ വലശാസനോऽസൗ
താപം വഹൻ ത്വരിതമേനമുപേത്യ നത്വാ
പാപം വിനേതുമിതി ദീനതയാ ബഭാഷേ.

പദം. 6. [വിധുശകലശേഖരാ....എന്ന നിറം]

ഇന്ദ്രൻ:– പാലയ മുനീന്ദ്ര! തേ പാദയുഗളം ഭജേ.
പാദയുഗളം ഭജേ.
കാലരിപുസേവക! കാത്തരുൾക മാം വിഭോ!
(പാലയ ..)

ഉള്ളിലൊരു നിന്ദകൊണ്ടല്ല ഞാൻ കേവലം
ഉള്ള പരമാർത്ഥമുരചെയ്തീടാമിന്നഹം.
(പാലയ....)

ഹസ്തിവരനായൊരൈരാവതം തന്നുടെ
മസ്തകേ മൂഢതയാ വെച്ചു ഞാൻ മാലിക.
(പാലയ...)

കുന്തളമഴിച്ചു മമ ചൂടുവാനായി ഞാൻ
ചന്തമൊടു കോപ്പുകൂട്ടുന്നൊരു ദശാന്തരേ
(പാലയ ...)

ദന്തിവരനാശു മൃദുമാലയെ വലിച്ചുടൻ
ഹന്ത! കളയുന്ന തൊഴിലടിയനറിയാതെപോയ്.
(പാലയ....)

എന്തിതിനു നിഷ്ക്രയം[1] ചെയ്യേണ്ടതെന്നതും

നിന്തിരുവടിയ്ക്കുള്ളൊരുചിതമരുളേണമേ!

(പാലയ... )

അന്ധനായുള്ള ഞാനറിയാതെ ചെയ്തതിനെ

ബന്ധുവാകും ഭവാൻ മനസി കരുതീടൊലാ

ശാപമോക്ഷം ദേഹി താപസശിഖാമണേ!

കോപം കളഞ്ഞു മമ താപങ്ങൾ തീർക്കണം.

(പാലയ....)

ആഹാ! ജരാനരകൾ നരജാതിയെന്നപോൽ

ദേഹങ്ങൾതന്നിലടിയങ്ങൾക്കു സങ്കടം!

(പാലയ ...)

ശ്ലോകം 7

ഇത്ഥം വദന്തമപി പാദയുഗേ പതന്തം

ബദ്ധാഞ്ജലിം പരവശം സുരലോകനാഥം

ഉത്ഥാപയൻ ഗളിതരോഷഭരോ മുനീന്ദ്രോ

ബദ്ധാദരം പ്രമുദിതോ ഗിരമാബഭാഷേ.

പദം 7 [ഭജേത .......എന്ന നിറം]

ദുർവ്വാസാവ്:- നാകപതേ! മാ കുരു മാ കുരു

ശോകമയേ! ശതമന്യോ!

---

1. -ഷ്ക്രിയ. ഖ.

ആകുലതാമപി മനസി നിരാകുരു
പാകരിപോ! ഗുണരാശേ! (നാകപതേ....)

എന്നുടെ മനസി ഗുരുതരകോപാൽ
വന്നൊരു ദോഷമിതെല്ലാം.
നിന്നുടെ ദോഷമിതല്ലിഹ നൂനം
മുന്നമിതോർത്തില്ലേതും[1] (നാകപതേ..)

ശാപവിമോചനമുരചെയ്‌തീടാം
താപഹരം തവ ധീമൻ!
രൂപജരാനര നീങ്ങുവതിന്നും
പാപമകന്നിടുവാനും. (നാകപതേ....)

ക്ഷീരപയോനിധി മഥനം ചെയ്‌താൽ
ചാരുസുധാരസമുണ്ടാം.
പാരണചെയ്യണമതുകൊണ്ടുടനെ
തീരുമശേഷവിഷാദം. (നാകപതേ....)

പുഷ്‌കരലോചനകൃപയുണ്ടായാൽ
ദുഷ്‌കരമല്ലിതു നൂനം.
മുഷ്‌കരനായ ഭവാൻ ഹരിയോടെ
നിഷ്‌കരിഷിക്കണമേവം. (നാകപതേ )

---

1. —ല്ലാതും. ല.

സ്വസ്തി സഖേ! സുരനായക! സുമതേ!

നിസ്തുലമംഗലരാശേ!

അസ്തു ശുഭം തവ പോകുന്നേൻ ഞാൻ

പ്രസ്തുതകർമ്മ വിധാതും. (നാകപതേ .)

## രംഗം 3

ശ്ലോകം 8

നിർഗച്ഛത്യാശു തസ്മിൻ മുനികുലതിലകേ

ഖേചരാ വാസവാദ്യാഃ

സ്വർഗ്ഗഭ്രഷ്ടാ വിവർണ്ണാ വിഗതധനരോ

വീതവിദ്യാംഗവേഷാഃ

സർഗ്ഗാണാമേകഹേതും ശരണമുപഗതാ

ദേവമംഭോജയോനിം

വർഗ്ഗീഭൂയ സ്തുവന്തോ നിജവികൃതിമിമാം

വേദയാമാസുരസ്മൈ.

പദം 8 (സോമാഭിരാമമുഖം.... എന്ന നിറം.)

ദേവകരം;_ ജയ ദേവ! ജയ ദേവ! ജഗദേകയോനേ!

ഭയതാപമദമോഹപരിഹരണബന്ധോ! (ജയ....)

അമലഗുണഗണനിലയ! പാഹി കരുണാനിധേ!

കമലഭവ! ജഗതീദീനബന്ധോ!

അമരകുലമഖിലമപി വിവശരായ് വന്നുതേ

കിമപി നഹി ശരണമിഹ ഹഹഹ! കിം കുർമഹേ

(ജയ… )

ദുർവ്വാസമുനിയുടെ ദുർവ്വാസനാബലാൽ

ദുർവ്വാരമാകിയൊരു ശാപലാഭാൽ

സ്വർവ്വാസികൾക്കുള്ള സർവ്വസാമ്രാജ്യവും

സർവ്വോപഭോഗവും ശൂന്യമായ് വന്നുതേ

(ജയ )

സ്ഥാനവും മാനവും സകലസമ്പത്തുകളും

ആനന്ദവും[1] വിഭോ! നാസ്തിയായി[2]

ആനയുടെ ചാപലം കാരണമിതിന്നഹോ!

വാനവരശേഷമപി മാനവസമാനരായ് (ജയ ..

വന്നിതു ജരാനരകം അംഗേഷു ഞങ്ങളുടെ

മന്ദത ഭവിച്ചു ഹൃദി പദ്മയോനേ!

വന്നൊരു മഹാഭയം നീങ്ങുവാനാദരാൽ

ഒന്നരുളി മുനിവരൻ ചൊല്ലാമതും വിഭോ!

(ജയ )

ക്ഷീരാബ്ധിമഥനമിഹ ചെയ്തിടേണംപോൽ

ആരിതിനു ശക്തരാമിന്നു പാർത്താൽ

വാരിജഭവേ! ഭവാൻ ബന്ധുവായീടുകിൽ

തീരുമപി സങ്കടം സകലമപി മാദൃശാം[3] (ജയ )

---

. —നാകവും. ഖ.

. —യിവന്നുതേ. ഖ.

3. —ദിശ. ഖ.

ശ്ലോകം 9

ദേവാനാം വചനം ശ്രുത്വാ
ദേവോ നാളീകസംഭവഃ
സാവധാനം വിചിന്ത്യേദം
ഏവം വചനമൂചിവാൻ.

പദം 9 [അടിക്കടി ...എന്ന നിറം]

ബ്രഹ്മാവ്:- ശൃണുതേദം ദേവവീര!
ശൃണുത ഭാഷിതം മേ സർവ്വ -
ഗുണദോഷം നാളിൽ നാളി-
ലണയുന്നു ദേഹഭാജാം. (ശൃണു....)

സമുദ്രമഥനം ചെയ്‌വാ-
നമുദ്രകൗശലം വേണം
ശ്രമിച്ചുകൊണ്ടാലുമിന്നു
നമുക്കു സാധിപ്പാൻ ദണ്ഡം. (ശൃണു....)

ബലവാൻമാരൊരുപോലെ
പലരു മുത്‌സാഹിക്കേണം
അലസാതെ തുടങ്ങേണം
ഫലമെന്നാൽ വരുംതാനും. (ശൃണു....)

പുരവൈരിഭഗവാന്റെ
തിരുവുള്ളമുണ്ടെന്നാകിൽ

തരസാ സാധിക്കുമെല്ലാം
പരമാർത്ഥമുരചെയ്തേൻ. (ശൃണു )

ഗിരിജാവല്ലഭൻ വാഴും
ഗിരിതന്നിൽ ചെന്നു മെല്ലെ
ഗിരിശനോടവസ്ഥകൾ
ഉരചെയ്‌വാൻ ഗമിക്ക നാം. (ശൃണു....)

## രംഗം 4

ശ്ലോകം 10

തദനു കമലജന്മാ വാസവാദ്യൈഃ സുരൗഘൈർ-
മുദിതമതിഭിരേഭിഃ സാകമാസാദ്യ വേഗാൽ
മദനരിപുനിവാസം ചാരുകൈലാസശൈലം
സദസി സരസമേനം വന്ദമാനോ ബഭാഷേ.

പദം 10. [പാലയ പാലയ ബാലക ...എന്ന നിറം]

ബ്രഹ്മാവ്: കാലനിഷൂദന! പാലയ ഭഗവൻ!
ബാലകലാധിപശേഖര! ശംഭോ! (കാലനി....)

ശൈലസുതാകുചകുങ്കുമഭൂഷണ!
ഫാലവിലോചന! സാധോ!
നീലഗളാന്തര! നിഖിലജനേശ്വര!
ശൂലകപാലമൃഗാഭയപാണേ! (കാലനി....)

കോപിതനാകിയ താപസവരനുടെ
ശാപബലേന[1] സുരന്മാർ
താപപയോനിധി (വൈ?വൻ)തിരയാകുമൊ-[2]
രാപദി പതിതൻമാരായധുനാ[3] (കാലനി...)

ലോലനതാകിന മാമുനി നല്കിയ
മാല കളഞ്ഞതുമൂലം
കാലബലേന ധനങ്ങളശേഷം
ശൈലാരികളു വിനഷ്ടമതായി. (കാലനി....

അപി ച ജരാനര വന്നു ശരീരേ
സപദി നരോപമരായി.
കുപിതമഹാമുനിചരണേ വീണഥ
കൃപയാ വരമപി കമപി ലഭിച്ചു. (കാലനി ..)

ക്ഷീരപയോനിധിമഥനം ചെയ്തിഹ
ചാരുതരാമൃതപാനാൽ
തീരുമിവർക്കതിസങ്കടമെല്ലാം
മാരരിപോ! ഇതിനെന്തൊരുപായം? (കാലനി....)

---

1. ഭയേന. ല.
2. .രി. ല.
3. –തൃ. നാം. ക

ശ്ലോകം. 11

വിരിഞ്ചസ്യ ഗിരം ശ്രുത്വാ
സുരകാർയ്യപരായണാം
ഗിരിജാവല്ലഭഃ സാക്ഷാൽ
ഗിരമേവമഭാഷത.

പദം. 11 [ഉന്നൈത്തന്നെ[1] തുതിചെയ്യ....എന്ന നിറം]

ശിവൻ:- ചാരുശീല! നിശമയ മമ ഗിരം
വീര! കമലയോനേ!
ശൗർയ്യവസതേ! ശമിതവിമതേ!
ധൈര്യജലധേ! തരുണ! (?) സുമതേ! (ചാരു....)

സകലവേദശാസ്ത്രസാരവേദിയായ
സുകൃതശാലിയല്ലോ ഭവാൻ
അകപ്പെട്ട ഖേദമങ്ങാകവേ തീർപ്പതി—
ന്നകലുഷകുശലതയെല്ലാമുണ്ടു തവ, (ചാരു....)

പരമകാര്യമിതു വാരിരാശിയുടെ
മഥനമെന്ന കർമ്മമധുനാ
മുരരിപുതന്നുടെ കാരുണ്യമല്ലാതെ
ശരണമില്ല മററു നിരൂപിച്ചു കണ്ടാലും. (ചാരു....)

1. —ന്നങ്ങനെ. ഖ,

തരുണശേഷഫണിഭോഗശായിയായ[1]

നരകവൈരിതന്റെ സവിധേ

പരിചോടു പോക നാം പാരാതെ സംപ്രതി

സുരജനപരിതാപമിന്നുതന്നെ തീരും(ചാരു....)

## രംഗം 5

ശ്ലോകം. 12.

അംഭോജാസനശംഭുജംഭരിപവഃ

സാകം നിലിമ്പപ്രവരൈ-

രംഭോധേരവിന്ദനാഭവസതേ-

രഭ്യർണ്ണമഭ്യാഗതാ:

ഗംഭീ(രൈ?ര) സ്തുതിഗുംഫജൃംഭിതമുദേ

കുംഭീനസാലംബിനേ

സംഭൂതാം വിപദം നിജാമകഥയ-

ന്നസ്മൈ രമാജാനയേ.

പദം. 12

ബ്രഹ്മാദികൾ: (സരസിജാക്ഷ........എന്ന നിറം)

അമരലോകമാശു പാഹി

കമലജാപതേ!

അമലമേഘജാലനീലവിലസിതാകൃതേ!- (അമര....)

---

1. -യാം. ഖ.

ചാരുപൂർണ്ണചന്ദ്രവദന! ഹാരകൗസ്തുഭാഭിരാമ!
വാരിജായതാക്ഷ! ദേവ! വാരയാശുഭം.
നാരദാദിവന്ദ്യപാദ! നാ(ര)കാപഹാരാദിലോല! (?)
ഭൂരിതാമരാരിവീര! ഹേ രമാപതേ! (അമര .. )

ദേവലോകസങ്കടങ്ങൾ കേവലം നിവേദയാമ[1]
ദേവദേവ! നിൻകടാക്ഷമേ ഗതിരഹോ!
ഏവനും നിനയ്ക്കിലിന്നൊരാവതില്ലയാതെയായി
ദേവലോകവും നശിച്ചു[2] ജീവശേഷമായ്. (അമര )

കോപമുള്ളിലേറെയുള്ള താപസാധിനായകന്റെ
ശാപമായ വാണിതന്നിലാപതിക്കയാൽ
സാപരാധരാമിവർക്കു രൂപവും പകർന്നുപോയി
താപവും മുഴുത്തുവന്നു പാപഗൗരവാൽ. (അമര... )

സ്ഥാനമാനമെന്നിതൊക്കെ ഹീനമാകയാൽ ക്ഷണേന
മാനുഷർക്കു തുല്യരായി ദാനവാന്തക!
ഹീനമാം ജരാനരാദി താനെ വന്നണഞ്ഞുകൂടി
ദൂനരായി ദീനരായി വാനവാദികൾ. (അമര .. )

---

1. –മി. ഖ
2. സർവ്വജീവ– ഖ.

ക്ഷീരവാരിരാശിതന്റെ സാരമാകുമമൃതുകൊണ്ടു[1]
പാരണം ലഭിച്ചുതാകിൽ തീരുമാർത്തികാരം,
ആരിതിന്റെ വിഘ്നമായ പോരുമെന്നറിഞ്ഞതില്ല
നീരദാഭ! നിങ്ങളായി ഭാരമൊക്കവേ. (അമര ...)

ശ്ലോകം 13

ചന്ദ്രാർദ്ധമൗലേരരവിന്ദയോനേ-
രിന്ദ്രസ്യ ചാകർണ്ണ്യ ചിരം വചാംസി
ചന്ദ്രപ്രഭാസ്യന്ദമന്ദഹാസോ
മന്ദം ബഭാഷേ ഭഗവാൻ മുകുന്ദഃ.

പദം 13 [മുഗ്ദ്ധേ മധുമഥന........എന്ന നിറം]

വിഷ്ണു: നനു മേ ശൃണുത ഗിരം[2]
അനുപമഗുണഗണഭൂഷണ! (നനു ...)

അയി പരമേശ്വര! പങ്കജസംഭവ!
വിയദധിരാജ! വലാരേ!
അയമഹമൻപൊടു സംപ്രതി നിങ്ങടെ
ഭയമഖിലം കളയുന്നേൻ (നനു....)

---

1. —തം-ഖ.
2. ആനന്ദമേശൃണുത—ഖ.

കലശപയോനിധിമഥനം ചെയ്‌വാൻ
പല സാധനമിഹ വേണം.
കുലഗിരിയാകിയ മന്ദരശൈലം
നലമൊടു കൊണ്ടുവരേണം. (നനു )

ഫണിപതിയാകിയ വാസുകി വേണം
ഗുണമിതിന്നതു നൂനം.
രണവിരുതീടെഴുമസുരകരം[1] വേണം
ക്ഷണമിഹയൊക്കെ വരേണം. (നനു )

കുളുർമതിശേഖര! തവ കൃപയാലെ
എളുതു നമുക്കിതശേഷം.
തെളിവൊടു സകലജനങ്ങളുമധുനാ
മിളിതമതായി വരേണം. (നനു )

വിരവൊടു നാമിനി ജലനിധിമഥനേ
ഗുരുതരകൗതുകമോടെ
പരിചൊടു സംപ്രതി പല പണി ചെയ്യണം;
വരുമിതിനാലതിമോദം. (നനു....)

ശ്ലോകം. 14

ഇത്ഥം നിഗദ്യ ഭഗവാനഥ പദ്മനാഭോ
ബദ്ധാനുരാഗമവലോക്യ ഭുജംഗരാജം
ഉത്തപ്തഹേമരുചിരം ച വിഹംഗരാജം
ദത്താവധാനവിന (യോ ? യം) വചനം ബഭാഷേ.

---

1. —തെഴുമസുരകരം വേണം. ഖ.

പദം. 14 [ശുകവാണി........എന്ന നിറം]

വിഷ്ണു:– മമ വാചമേവം ശൃണുത മഹാത്മൻ!
മമതാബലേന ഞാൻ ചൊല്ലുമല്ലോ– (മമ....)
ശേഷ! ഫണിരാജ! നീ ഭാഷിതം കേൾക്കമേ
ശേഷ(?)യാം നീയിതിനു ഭീഷണശരീര! (മമ....)

മന്ദരമഹാഗിരിയെ ഇന്നിഹ വരുത്തു നീ
മന്ദത വെടിഞ്ഞു നടകൊൾക മടിയാതെ (മമ ..)
ആയിരമെഴുന്ന ഫണരാശിയിലെടുത്തു നീ
വായുജ പമോടിവിടെ വരിക ഫണിരാജ! (മമ...)

ശേഷൻ:– മുരമഥന! തവ കരുണയുണ്ടെങ്കിലേഷ ഞാൻ
വിരവിനൊടു മന്ദരം കൊണ്ടുവന്നീടാം.
ജയ ദേവ! ഗോവിന്ദ! ജഗദേകനാഥ!
വീര! തവ ശാസനാൽ മേരുഗിരിതന്നെയും
വേരൊടു പറിപ്പതിനു പോരുമടിയൻതാൻ (ജയ ദേവ..)

വിഷ്ണു:– പതഗവര! ഗരുഡ! നീ പന്നഗന്മാരുടെ
പതിയായ വാസുകിയെ കൊണ്ടുപോരേണം[1]– (മമ...)
പാതാളലോകമതിൽ വാഴുന്നു സാംപ്രതം
വാതാശനാധിപതി വാസുകി മഹാത്മാ– (മമ....)

---
1. വന്നീടണം. ഖ.

ക്ഷീരാബ്ധിമഥനമിഹ ഭാവിച്ചിരിക്കുന്നു
പാരാതെ പോരേണമെന്നരചെയ്ക. (മമ ..)

ഗരുഡൻ: വൈകുണ്ഠ! തവ ദാസനാകുന്ന ഞാൻ മുദാ
തവ കൃപയാലവനെ കൊണ്ടുപോന്നീടാം.
(ജയ ദേവ . )

## രംഗം. 6

*..........................................

പദം 15

ഗരുഡൻ;– മന്ദരപർവ്വതം മന്താക്കി മാധവൻ
മന്ദതകൂടാതെ നിന്നെക്കയറാക്കി
ഇന്നു പയോനിധിമഥനം തുടങ്ങണം
എന്ന കാരണം പോന്നാലും വൈകാതെ.
വീര! ഭുജംഗപതേ! ഗിരം ശൃണു
ധീര! ഗംഭീരമതേ!

വാസുകി; എന്നുടെ കൂട്ടത്തെക്കൊന്നു ഭുജിക്കുന്ന
നിന്നോടുകൂടെ ഞാൻ പോരുന്നില്ലേതുമേ
നിന്നിഹ കാലം കഴിയ്ക്കേണ്ട പക്ഷീന്ദ്ര!
വന്നതു വന്നു നമുക്കില്ല സംശയം.
വീര! വിഹംഗപതേ! ഗിരം ശൃണു
ധീര! ഗംഭീരമതേ!

---

* ഇവിടെ ഒരു ശ്ലോകവും കുറച്ചു വരികളും വിട്ടുപോയിരിക്കണം.

ഗരുഡൻ:— കൈടഭനാശനൻപാദങ്ങളാണു ഞാൻ[1]
കൂടാതെ പോകുമെന്നോർത്തു വസിക്കേണ്ട
കൂവങ്ങളോരോന്നുരയ്ക്കാതെ വാസുകേ!
കൂടെപ്പുറപ്പെട്ടു പോന്നാലും വേഗേന
(വീര! ഭുജംഗ...)

വാസുകി:— വാദങ്ങളേവം ഗരുഡ! തുടങ്ങേണ്ട
പാദങ്ങൾ കൊണ്ടു നടപ്പാനെളുതല്ല
മോദം കലർന്നു പറഞ്ഞാലും വാസവ—
സോദരനോടിതു ഞാൻ ചൊന്ന വാക്കുകൾ.
(വീര! വിഹംഗ ..)

ഗരുഡൻ: കുണ്ഡലിയായുള്ള നിന്നെ ക്ഷണേന ഞാൻ
തുണ്ഡങ്ങൾകൊണ്ടെടുത്താശു നടന്നിടും.
ദണ്ഡം നിനക്കുള്ളിലുണ്ടെന്നു വന്നാകിൽ
ചണ്ഡനായുള്ള ഞാനേതും മടിക്കില്ല
(വീര! ഭുജംഗ...)

വാസുകി:— കൊണ്ടുപോകാമെന്നതുണ്ടു നിനക്കെങ്കിൽ
കൊണ്ടുപോയാലും നീയേതും മടിക്കേണ്ട
കൊണ്ടൽവർണ്ണൻതന്റെ പാദസരോരുഹം
കണ്ടുകൊള്ളാമെനിയ്ക്കെന്നാലതിപ്പൊഴേ.
(വീര! വിഹംഗ...)

---

1. ഞാനെന്തനാണെ. ഖ.

## രംഗം 7

ശ്ലോകം. 15.

ദ്രാഘീയസോഽസ്യ ചിരമുദ്ധരണേ പ്രയാസോ
മോഘീബഭൂവ ഗരുഡേന കൃതസ്തദാനീം
വൈകുണ്ഠമേത്യ ബത കുണ്ഠമനാസ്തദാസൗ
വൈകല്യശല്യമഖിലം നിജഗാദ തസ്മൈ.

പദം. 16. [*വാനരരേ വസന്തകാലം....എന്നനിറം]

ഗരുഡൻ:– നാരായണ! നാഥ! ശൗരേ! നാരദബന്ധോ!
വാരിജലോചന! തവ കാരുണ്യമുണ്ടായ്‌വരേണം.
(നാരായണ....)

ഭാസുരാഡംബരമുള്ള
വാസുകിയാം നാഗേന്ദ്രന്റെ
വാസമാം പാതാളേ ചെന്നേൻ
ദാസനായ ഞാനും വേഗാൽ. (നാരായണ...)

താവകനിയോഗമെല്ലാം
കേവലമറിയിച്ചപ്പോൾ
സാവധാനമിങ്ങു വരുവാൻ
ഭാവമില്ലവനു ചെററും. (നാരായണ....)

---

* തോരണയുദ്ധം ആട്ടക്കഥയിലെ 'മാരധനാശിരാഗം—ചെമ്പടതാള'ത്തിലുള്ള ഏട്ടാമത്തെ പദം.

നമ്മോടുകൂടെ വരുവാൻ
ദുർമ്മതിയ്ക്കസാദ്ധ്യംപോലും
ദുർമ്മദംകൊണ്ടപ്പോറം ഞാനും
സമ്മതിയ്ക്കാതെ പിണങ്ങി. (നാരായണ....)

കൊക്കുകൊണ്ടെടുത്തവനെ
പൊക്കത്തിൽപ്പറന്നനേരം
ദീർഘമാക്കിത്തീർത്തു ഗാത്രം
ധിക്കരിച്ചാനവനെന്നെ. (നാരായണ ...)

മുററുമെൻെറ ദേഹംതന്നിൽ
ചുററിയങ്ങു പറന്നിട്ടും
അററമില്ലവൻെറ ദീർഘം
ചെററുമന്തം കണ്ടില്ല ഞാൻ. (നാരായണ... )

കൊണ്ടുപോരാനെളുതല്ല
ഇണ്ടലോടെയുപേക്ഷിച്ചു
മണ്ടിയിങ്ങടിയൻ പോന്നു
കൊണ്ടൽവർണ്ണ! ക്ഷമിക്കണം. (നാരായണ )

ശ്ലോകം. 16.

പക്ഷീശ്വരസ്യ ഗരുഡസ്യ ഗിരം നിശമ്യ
ലക്ഷ്മീപതിർലളിതസുന്ദരമന്ദഹാസഃ
അക്ഷീണഭാവമഥ ദേവമുദാരമുച്ചൈ-
രുക്ഷേന്ദ്രവാഹനമുവാച ഗിരം ഗഭീരാം.

പദം. 17 [ശൃണുത ദേവനാഥൻമാരേ .. എന്ന നിറം]

വിഷ്ണു:— കരുണാസിന്ധോ! ശൃണു മേ വാണീം
ഹരിണാങ്കമൗലേ!
തരുണാരവിന്ദോപമാന-
ചരണാഖിലാർത്തിഹരണ! (കരുണാ....)

വാസുകിതന്നെ വരുത്താനിഹ മേ
ദാസജനങ്ങൾക്കില്ലൊരുപായം
വാസവസേവിതനായ ഭവാന്റെ
ശാസനകൊണ്ടേയിതു സാധിക്കൂ. (കരുണാ....)

എന്നാലവനെ വരുത്തീടേണം
വൃന്ദാര കവരതാപം തീർപ്പാൻ
നന്നായിതിനുത്സാഹിക്കേണം
നിന്നാലെളുതല്ലാതില്ലൊന്നും. (കരുണാ ..)

വാരാന്നിധിമഥനത്തിനു പാർത്താൽ
പോരാ സുരകുലമൊന്നിച്ചാലും
വീരന്മാരാമസുരകുലത്തെ
പാരാതിങ്ങു വരുത്തീടേണം. (കരുണാ....)

---

1.— ക്കും. ക.

എന്നുടെ ദൂതന്മാരെയയച്ചാൽ
എന്നും വരികയില്ലസുരവരർ
ഇന്നല്ലവരും ഞാനും തമ്മിൽ
സന്നാഹത്തോടു കലഹിക്കുന്നു. (കരുണാ....)

ശിവൻ:— ലക്ഷ്മീനായക! വാസുകിയെ ഞാൻ
തൽക്ഷണമിങ്ങു വരുത്തീടുന്നേൻ.
ദക്ഷന്മാരാമസുരന്മാരെയും
രക്ഷണസരണിയിലാക്കീടുന്നേൻ.



കമലാജാനേ![1] ശൃണു മേ വാണീം
കമനീയമൂർത്തേ!

ശ്ലോകം.17.

ആനീയ [തസ്യ] കടകം ഭുജഗാധിരാജം
മീനധ്വജാരിരഥ സ സ്മരണൈകയത്നാൽ
ആനന്ദവാനനുചരം [പുരതോ] നിഷണ്ണം
മാനോദ്ധതം തദനു ഭൃംഗിരിടിം ബഭാഷേ

പാദം.18. [*ആരെടാ വിപിനേ.... എന്ന നിറം]

---

1. —ലനേത്ര!—ഖ.

* ബാലിവധം ആട്ടക്കഥയിലെ സാരംഗം രാഗം, അടന്തതാളത്തിലുള്ള പതിന്നാലാമത്തെ പദം

ശിവൻ:— വീര! ഭൃംഗിരിടേ! ഗിരം ശൃണു

ധീര! തുംഗമതേ!

ഭൂരിഗുണാകര! ഭൂതകുലാധിപ!

ചാരുമഹാബല! ചാതുരസാലയ! (വീര....)

ദാനവവീരരെ നീ വരുത്തീടുക

സേനകളോടും സമ—

(യാ?യോ)നികളാമവരോടു പറഞ്ഞു നീ[1]

മാനസമോദം വരുത്തിച്ചമയ്ക്കണം. (വീര....)

പാതാളലോകത്തിങ്കൽ വസിക്കുന്നു

ജാതാനുമോദമവൻ

ഏതും മടിയാതെ നമ്മുടെ ശാസന—

മാതങ്കഹീനമുരചെയ്ക മെല്ലവേ. (വീര..)

കാലം കളയാതെ നീ ഗമിച്ചാലും

കാലവിദാംവരനേ!

കാലാരിയാമെന്നെ വന്നിഹ കാണുവാൻ

കാലനേമിക്കൊരു സംശയമില്ല. (വീര....)

ഭൃംഗിരിടി:—പങ്കജബാണരിപോ! പുരാന്തക!

ശങ്കരദേവ! വിഭോ!

---

1. യാന—ഖ.

നിൻകൃപയുണ്ടാകിൽ ദാനവവീരരെ[2]

ശങ്ക വെടിഞ്ഞിഹ കൊണ്ടുവരുന്നുണ്ടേ

പുംഗവവാഹന![3] ഹേ നമോഽസ്തുതേ

തുംഗകൃപാജലധേ!

## രംഗം. 8.

ശ്ലോകം. 18.

പുരമഥനനിയോഗം താവദാദായ വേഗാൽ

ത്വരിതമുപഗതം തം ഭൃത്യമാലോക്യ ഭൂതം

ഗുരുഭുജബലശാലീ ദൈത്യസംഘൈരസംഖ്യൈഃ

സഹ സകുതുകമൂചേ ഹേലയാ കാലനേമീ.

പദം. 19. [വന്ദേഹം രാജഗോപാല....എന്നനിറം)]

കാലനേമി:— കുശലമംഗ! ഭൃംഗിരിടേ! നിശിതമനസാ

ശശധരമകുടൻ ദേവൻ

കുശലമായ് വാണീടുന്നോ? (കുശല....)

ശംഭുവായ ഭഗവാൻെറ

സംഭാവനകൊണ്ടുതന്നെ

ഗംഭീരപൗരുഷത്തോടെ

വാഴുന്നു ഞങ്ങരാം.

---

2. —യോർക്കിൽ—ഖ.
3. — നന്ദേ!—ഖ.

അംഭോജനയനനേയും
ജംഭശാസനൻതന്നേയും
അംഭോജസംഭവനേയും
സംഭ്രമിപ്പിച്ചീടുമല്ലോ. (കുശല....)

വീരൻമാരാം ദാനവൻമാർ
ഘോരമായ വേഗത്തോടെ
പോരിനായൊരുമ്പെട്ടാശു
നേരേ ചെല്ലുമ്പോൾ
ഭീരുക്കളാമമരൻമാർ
ആരുമേ തടുപ്പാനില്ല
കാരണമതിന്നു പാർത്താൽ
മാരവൈരികൃപതന്നെ. (കുശല....)

രംഭമേനകാദികളും
അംഭോജാക്ഷിമാരുമായി
സംഭോഗമനുഭവിച്ച
വമ്പന്മാർ ഞങ്ങൾ
ദംഭോളിധരിച്ചവന്റെ
കുംഭീന്ദ്രനെ ഭീതിയില്ല
ദംഭിനും കുറവില്ലേതും
ശംഭുതന്റെ കടാക്ഷത്താൽ. (കുശല....)

ശൈലകുലതിലകമാം
കൈലാസശിഖരിതന്മേൽ
ശൈലാദിയാദിയായുള്ള
ഭൂതങ്ങളുമായ്
ശൈലജാകുചകലശം
ലീലയാ പുണർന്നുകൊണ്ടു
ബാലചന്ദ്രചൂഡൻ ദേവൻ
ഹേലയാ വസിക്കുന്നല്ലീ?[1] (കുശല ...)

അന്തകാരിയായ ദേവൻ
എന്തൊരു കാര്യത്തിനായി
ചന്തമോടയച്ചു നിന്നെ
ഭൂതനായക!
ബന്ധുവായ ഭഗവാന്റെ
ചിന്തയിലുള്ളഭിലാഷം
സാധിപ്പാനിനിക്കേതു-
മന്തരമില്ലെടോ ഭൂത! (കുശല....)

ശ്ലോകം. 19.

കാലനേമിവചഃ ശ്രുത്വാ
കാലശാസനകിംകരഃ
ഹേലയാ വിഹസന്നേവം
കാലോചിതമഭാഷത.

---

1. —ന്നില്ലേ?. ഖ.

പദം. 20. (നേരമാമയ്യാത്യാകേശ ... (?) എന്നനിറം)

ഭൃംഗിരിടി:— കാലനേമീ! ശൃണു മമ ഗിരം
ശൂലപാണിപ്രിയ!
കാലഗത്യാ സമേതാമാജ്ഞാം
പാലിച്ചാലും പരമേശന്റെ. (കാലനേമീ...)

ഈശനായ ചന്ദ്രചൂഡൻ
അരുളിച്ചെയ്ത വാർത്ത കേൾപ്പിൻ.[1]
ക്ലേശമേതും തേടിടാതെ
ആശു[2] പോന്നിടേണം നിങ്ങൾ. (കാലനേമീ....)

വീരരായ നിങ്ങളോടു
വിവിധകേളിയാടുവാനും
സൈ്വരമോടെ വാഴുവാനും
മാരവൈരി[3] വാഞ്ഛിക്കുന്നു. (കാലനേമീ....)

കാലതാമസം വരാതെ
കലിതമോദമങ്ങു ചെന്നു
ശൂലപാണിയെ കാണേണം
കാലനേമീ! ദാനവേന്ദ്ര! (കാലനേമീ....)

---

1. —പ്പാൻ. ഖ.
2. ചെ.ഖ.
3. വന്നിരിക്കുന്നു. ഖ.

പാരിടം നിറഞ്ഞുതിങ്ങി

പരിചൊടംബരം മുഴങ്ങി

വാരിരാശിഘോഷംപോലെ

ഭൂരി സേന പോന്നിടേണം. (കാലനേമീ....)

## രംഗം 9

ശ്ലോകം. 20. ശംഭോരാജ്ഞാം ഗൃഹീത്വാ സ ച ഖലു ബലവാൻ
കാലനേമിസ്തദാനീം

ദംഭോത്തംസൈർബലൗഘൈഃ സഹ നിജ നഗരാ-
ന്നിർഗ്ഗതോ മാർഗ്ഗമദ്ധ്യേ

ത്യക്ത്വാ കൈലാസശൈലാധിപതിപദവീ-
മന്യതോ യാതുകാമം

രുദ്ധ്വാ ദൂതം ബഭാഷേ കരചലദസിനാ
ഭീഷണോ രോഷണോഽസൗ.

പദം. 21. [*പ്ലവംഗമാ രേ....എന്ന നിറം]

കാലനേമി:— പ്രഭാഷിതം മേ ശൃണു നീ

പ്രഭാഷിതം മേ

പ്രഭാവമേറും പുരഹരദേവൻ

പ്രഭൂതമോദം കപ നു ഖലു വദതി (പ്രഭാഷിതം)

അടുത്തു വന്നൊരു പുരഹരശൈലം

വെടിഞ്ഞുപോവതിനെന്തൊരു ബന്ധം

---

* തോരണയുദ്ധം ആട്ടക്കഥയിലെ 23-ാമത്തെ പദം. ആഹരിരാഗം, ചെമ്പടതാളം.

തടുത്തു ഞാനതുകാരണമധുനാ
പടുതപമുള്ളൊരു ശിവനുടെ ദൂതാ! (പ്രദോഷിതം)

ഭൃംഗിരിടി:— അഹിവരഭൂഷണമണിയും ദേവാൻ
നഹി നഹി സംപ്രതി രജതമഹീധ്രേ;
വിഹഗകുലാധിപവാഹനനോടെ
സഹ മരുവുന്നു കലശപയോധൌ (പ്രദോഷിതം)

കാലനേമി:— കലശപയോനിധിതന്നിൽ വസിക്കും
കലഹകുതൂഹലി മധുസൂദനനെ
നലമൊടു കാൺമാൻ പോരുകയില്ലിഹ
ബലികുലതിലകൻമാരാം ഞങ്ങൾ. (പ്രദോഷിതം)

ഭൃംഗിരിടി:— ശങ്കരദേവാനരുളിച്ചെയ്തതു
ലംഘിച്ചീടരുതസുരൻമാരേ!
ശങ്ക വെടിഞ്ഞിഹ നടകൊണ്ടാലും
സങ്കടമതിനാൽ വരുവാനില്ല. (പ്രദോഷിതം)

കാലനേമി: - അറിഞ്ഞു നിന്നുടെ ശാഠ്യകളെല്ലാം
പറഞ്ഞു ഞങ്ങടെ ഹൃദയമിളക്കി
മറിഞ്ഞു ചേതസി കരുതിയതെല്ലാം;
കുറഞ്ഞു കൗതുകമഖിലമിദാനീം. (പ്രദോഷിതം)
കരാളബലരാമസുരൻമാരേ!
മുരാരിതന്നുടെ നികടേ ചെന്നാൽ
കരങ്ങൾ കൂപ്പരുതൊരുവനുമിപ്പോൾ
ചിരം നമുക്കവനഭിമതനല്ല. (പ്രദോഷിതം)

## രംഗം 10

ശ്ലോകം. 21. ഇതി ബ്രുവാണോ ദനുജാധിരാജോ
ഹിതാനുകൂലൈരസുരൈസ്സമേതഃ
കൃതാന്തശത്രും സമവാപ്യ വേഗാൽ
കൃതപ്രണാമോ നുതിമാതതാന.

പദം. 22, [മതി മതി താപം....എന്ന നിറം]

കാലനേമി;- പുരഹര! ശംഭോ! കരുണാസിന്ധോ!
പരിപാലയ ബന്ധോ!
തരുണനിശാകരശേഖര! ശങ്കര!
ചരണയുഗം തവ ശരണം ശരണം. (പുരഹര....)
കിന്നരകിംപുരുഷാദിനിഷേവിത!
പന്നഗഭൂഷണ! പരമകൃപാലോ!
ഉന്നതവൃഷവരവാഹന! മോഹന!
ഖിന്നജനാഭയദായക! ഭഗവൻ! (പുരഹര...)
നിന്തിരുവടിയുടെ ശാസന കേൾപ്പാൻ
സന്തതം കൗതുകശാലികൾ ഞങ്ങൾ.
അന്തികസീമനി വരുവാനരുളിയ-
തെന്തൊരു കാരണമരുൾചെയ്താലും. (പുരഹര..)
ഭുവനങ്ങൾ ജയിക്കണമെന്നാൽ
കേവലമസുരരിലൊരുവൻ മതിയാം
താവകഭാവമറിഞ്ഞാലുടനെ
ദേവകളോടൊരു സമരം ചെയ്യാം. (പുരഹര....)

കുലശൈലങ്ങളടിച്ചുപൊടിക്കാം
ജലനിധിസലിലമിളക്കിമറിക്കാം
ഉലകു ജയിക്കാമുരുതരവേഗം
ജലജശരാന്തക! തവ കൃപയാലെ. (പുരഹര....)

ശ്ലോകം. 22.

ദാനവസ്യ വചഃ ശ്രുത്വാ
ദീനപാലനലാലസഃ
സാനുമോദമുവാചേദം
മാനശാലീ മഹേശ്വരഃ.

പദം. 23. [*വിശ്വാമിത്രമുനീന്ദ്ര....എന്ന നിറം]

ശിവൻ:— വീരദാനവന്മാരേ! രേ!
ധീരരേ! കേൾപ്പിൻ
വൈരങ്ങൾ തുടങ്ങാതെ
കാര്യങ്ങൾ ലഭിക്കേണം. (വീര....)
അമരന്മാരുടെ നേരെ
സമരാഡംബരം വേണ്ട
സമയമല്ലിവർക്കിപ്പോൾ[1]
അമിതവിക്രമന്മാരേ! (വീര....)

---

* സീതാസ്വയംവരം ആട്ടക്കഥയിലെ സുരുട്ടിരാഗം, അടന്താളത്തിലുള്ള പന്ത്രണ്ടാമത്തെ പദം.

1. —മില്ലിവയ്ക്കിപ്പോൾ — ഖ.

സുരലോകമിതുകാലം
പരിതാപമിയലുന്നു
പുരവും ഭൂതിയുമെല്ലാം
പരവശമായീടുന്നു. (വീര ..)

ക്ഷീരസാഗരംതന്നെ
തരസാ ലോളനംചെയ്താൽ
സാരമാമമൃതുണ്ടാം
തീരും സങ്കടമെന്നാൽ. (വീര ...)

അപകാരം മറന്നിപ്പോരം
ഉപകാരങ്ങരം ചെയ്യേണം.
കൃപണന്മാരിലുമേററം
കൃപവേണം മനതാരിൽ. (വീര....)

കരുണാസാഗരൻ വിഷ്ണു
അരുളംചെയ്യും വചനങ്ങരം
കരുതികേട്ടുകൊള്ളേണം
പരിതോഷം വരുമെന്നാൽ. (വീര....)

അസുരന്മാർ:- ഗിരിജാവല്ലഭ! നിന്റെ
കരളിലീഹിതമെല്ലാം
പരിചോടിങ്ങരുവാ(ദ-?ദം)
കരണീയം ഞങ്ങരം ചെയ്യാം
കരുണാവാരിധേ! ശംഭോ!
തരുണേന്ദുമൌലേ!

ശ്ലോകം., 23. ക്ഷിപ്തേ ക്ഷീരാംബുരാശൗ ഘനമണിപടലീ–
മന്ദിരേ മന്ദരാദ്രൗ
ബദ്ധേ നിസ്സീമദീർഘേ പൃഥുലതനുഭരേ
വാസു(കേ?കൗ) ഭാസമാനേ
ലോകത്രാണൈകതാനോ മുനിഭിരനുഗതഃ
സാദരം നാരദാദ്യൈഃ
ഗോവിന്ദോ ദേവവൃന്ദൈർദനുജകുലമപി
പ്രാപ്യ മന്ദം ബഭാഷേ.

പ. 24. (കരവാണി തേ മധുര....എന്ന നിറം)



വിഷ്ണു: — വാനവർകുലേശനും ദാനവാധീശനും
മാനമൊടു കേൾക്ക വചനം
സേനാധിപതികളുമാനന്ദമൊടു കേൾപ്പിൻ.
(വാനവ....)

കലശജലനിധിമഥനമമൃതഭവകാരണം
നലമൊടിഹ ചെയ്‌വതിനു കലയത സഹായം
ഫലമിതിനു പലതരവുമുളവാമസംശയം,
ബലവീര്യശാലികളേ! കളയരുതുകാലം.
(വാനവ....)

കുലശിഖരിവരമായ മന്ദരമഹാചലം
ജലനിധിയിലാക്കി ഞാനിന്നു ജവമോടെ
വലിയ ഫണിപതിയായ വാസുകിയെയും ഞാൻ
കലിതഗുണപടിവാക്കി വിരവൊടു മുറുക്കി
(വാനവ....)

സുരപരിഷ പരിചൊടുടനുരഗപതിതന്നുടെ

ശിരസി കരനികരമിഹ ധരണമതു ചെയ്‌വിൻ

തരസാ/സുരർ ഭുജഗപതിപുച്ഛവുമിദാനീം

ത്വരിതമൊടു മഥനമിഹ തുടരുക നികാമം. (വാനവ ...)

ദേവകരം;—

അരുളിയൊരു വചനമിതു കേൾപ്പതിനു ഞങ്ങളുടെ

കരളിലൊരു സംശയം നഹി നഹി മഹാത്മൻ!

തിരുമനസി കരുണ തവ ഭവതി യദി സാമ്പ്രതം

സരിദധിപമഥനമിഹ വിരവിനൊടു ചെയ്യാം

ഭുജഗപതിശയന! ശൃണു ഞങ്ങളുടെ വചനം

ഭുജഗാരിവാഹന! ശ്രീശാർങ്‌ഗപാണേ!

ശ്ലോകം. 24.

ഗീർവ്വാണവൃന്ദമഥ വാസുകിപൂർവ്വകായേ

പൂർവ്വം നിവേശിതകരം തരസാ വിലോക്യ

ദുർവ്വാരഗർവ്വപരുഷാഃ സതുഷാസ്തദാനീം

സർവ്വേƒപി ദാനവഭടാഃ സമമേവമൂചുഃ.

പദം. 25 [ഇന്ദുകേമിശേതുനെന്നനിറം (?)]

അസുരന്മാർ:—

നില്ക്ക നില്ക്ക സുരരേ! ഞങ്ങളെയിന്നു

ധിക്കരിച്ചതു[1] ചിതം!

ഇക്കണക്ക വിക്രമമിദ്ദിക്കിലേക്ക നിഷ്ഫലം.

(നില്ക്ക)

---

1. —തമോ?—ഖ.

അഗ്രഭാഗേ പിടിക്കാനിന്നാഗ്രഹിക്കും നിങ്ങളെ
നിഗ്രഹിപ്പാനസുരന്മാരുഗ്രരെന്നോർക്കെടോ!
വിഗ്രഹങ്ങൾ മുറിപ്പാനും വ്യഗ്രമില്ല മാനസേ
വിഗ്രഹത്തിന്നടുക്കുമ്പോളഗ്രഗണ്യൻമാർ വയം. (നില്ക്ക)

ദേവൻമാർ:— ഇത്തരങ്ങൾ തുടങ്ങേണ്ട മത്തരായ ദൈത്യരേ!
നേർത്തുനിന്നു പിണങ്ങുമ്പോൾ ശക്തരല്ലോ ഞങ്ങളും
കൂർത്ത ഘോരശരംകൊണ്ടു ധൂർത്തരാകും നിങ്ങടെ
മൂർത്തിഭംഗം വരുത്തുന്നുണ്ടോർത്തുകൊള്ളിൻ ദുഷ്ടരേ! (നില്ക്ക)

അസുരന്മാർ:— കാലനേമിപ്രമുഖൻമാർ ലീലയോടെ വന്നുടൻ
ബാലഭാഗം പിടിക്കുമോ ബാലഭാവമല്ലെടോ!
കാലകാലൻഭഗവാൻെറമൂലമിപ്പോൾ വന്നതും
കാലമേതും കളയാതെ മൂലവൈരം പോക്കണം. (നില്ക്ക)

ദേവൻമാർ:— ശങ്കരനാം ഭഗവാൻെറ കിങ്കരൻമാരെങ്കിലും
ഹുംകൃതികൾ തുടങ്ങേണ്ട ശങ്കവേണം ഞങ്ങളിൽ
എങ്കിലൊന്നു പരീക്ഷിച്ചാലങ്കുരിച്ച ദുർമ്മദം
ശങ്കയില്ല ശമിപ്പിച്ചു സങ്കടത്തെത്തന്നിടാം. (നില്ക്ക)

ശ്ലോകം. 25.

ഹേവാകഭാജാം കലശാബ്ധിമദ്ധ്യേ
ദേവാസുരാണാം കലഹം വിലോക്യ
ദേവോ മുരാരിഃ സമുപേത്യ വാണീ—
മോം ബഭാഷേ മധുസാരവാണീം.

പദം. 26.

വിഷ്ണു:– കലഹമെന്തിനു പഴുതേ കരുതീടുന്നു

കലഹമെന്തിനു പഴുതേ.

ഫലമില്ല നിരൂപിച്ചാ,ലലമേവംവിധമെല്ലാം.[1]

(കലഹ ...)

വല്ലാതെ വിവാദിക്കവേണ്ട; വല്ലഭമോടു

ചൊല്ലുന്ന വചനങ്ങളെല്ലാമനുവദിപ്പിൻ.

(കലഹ....)

മത്സരമിഹ ചെയ്തീടാതെ ഉത്സാഹിക്കേണം.

ദുഃസ്വഭാവങ്ങളൊന്നുമസമയത്തിൽ[2] വേണ്ട.

(കലഹ )

ഇന്ദ്രാദിദേവകളേ! നിങ്ങളിന്നിവരോടു

ദ്വന്ദ്വം തുടങ്ങുവാനോ വന്നു പലരും കൂടെ

(കലഹ ..)

പുച്ഛരം പിടിച്ചുകൊൾക നിങ്ങൾ സ്വച്ഛന്ദ-
മോടെ

ഇച്ഛയ്ക്കുമിതുകൊണ്ടു വിച്ഛേദം
വരുത്തൊല്ലാ. (കലഹ )

പൂർവ്വദേവാദി നാഥന്മാരേ! ദർവ്വീകരന്റെ

പൂർവ്വകായത്തെ നിങ്ങൾ സർവ്വ പിടിച്ചു-
കൊൾവിൻ (കലഹ )

---

1. മല്ലോ. ല
2. –മിസ്സമയത്തിങ്കൽ. ല.

ശ്ലോകം. 26.

നാരായണസ്യ വചനേന സുരാസുരാഃ സ് തേ
ഘോരാഹിപുച്ഛശിരസീ[1] പരിധാരയന്തഃ
ആരാവപൂരിത [സമസ്ത] ദിഗന്തരാളം
ക്ഷീരാംബുരാശിമഥനോൽസവമാരഭന്ത.

പദം. 27.

ക്ഷീരപയോധേരുദിതേ ഘോഷേ
പൂരിതമജനി ദിഗന്തരമഖിലം. (ക്ഷീര )

മന്ദരശൈലേ മഥനവിലോലേ
തുന്ദിലശിഖരവിശാലേ
ക്രന്ദിതനാനാ കന്ദരജാലേ

നം കിഞ്ചന ഫേനം
ജലധിരനേകം
ഗഗനം സിഞ്ചതി കമനം
നമനേന ദിനേശം. (ക്ഷീര )

സലിലേ മജ്ജതി ശൈലേ
തകമഠശരീരേ
മം ബദ്ധവിനോദം
വലേന മുരാരിരുദാരം. (ക്ഷീര....)

ചഞ്ചലമീ
മുഞ്ചതി
അഞ്ചതി
സഞ്ചരമാ
ഗർജ്ജതി
ആർജ്ജി
ഉദ്ധരതീ
ബുദ്ധി

1. വാ—ക.

അധികം (മു?ഉ)ദിതം മധുരിപുരേതം
അധിഗതപതഗശരീരം
അധിരൂഢോഽയം മധുരാകാരോ
വിധിവദധോ വിദധാതി നികാമം. (ക്ഷീര....

ദാനവവൈരീ ദാനവരൂപീ
സോപന കരോതി വിമാഥം
തേന ച ഭൂയോ (മാ?ദാ)നവതേയം
ദീനമുദേ സുരതാപി ഗൃഹീതാ (?) (ക്ഷീര....)



രംഗം. 11.

ശ്ലോകം. 27.

തേ മന്ദരാകർഷണസന്നഗാത്രാഃ
ദേവാ ഭവ(ന്തി)സ്മ യദാ തദാനീം
ദേവാധിരാജഃ സമുപേത്യ വേഗാൽ
ദേവം ബഭാഷേ മനുജാരിമേവം.

പദം. 28. [മുഗ്ദ്ധലോചനേ....എന്ന നിറം]

ദേവേന്ദ്രൻ:— കല്യാണാലയ! മാധവ! നിശമയ
കല്യ! മമ വചനം.
മല്ലലോചന! ശല്യവിമോചന!
ചൊല്ലണം മമ നല്ലതിദാനീം. (കല്യാണാ....)

മന്ദരാചലഗൗരവകാരണം
മന്ദരായിതു ദേവകളൊക്കവേ
സുന്ദരാനന! എന്തിഹ ചെയ്‌വതു
ഖിന്ദാനാവനശീല! മുരാരേ! (കല്യാണം....)

വിഷ്ണു:— ദേവനായക! ബന്ധുത ചെയ്‌വതി-
നേവനുള്ളു നമുക്കിഹ സംപ്രതി
കേവലം നിരൂപിക്കേണമിഹ നാം
ഏവം കാലം കളയാതെ നാം
കല്യാണാലയ! വാസവ! നിശമയ
കല്യ! മമ വചനം

ദേവേന്ദ്രൻ:— ബാലിയെന്നൊരു വാനരനാകിയ
ബാലനുണ്ടിഹ നമ്മുടെ നന്ദനൻ
ലീലയോടവനാഗതനായാൽ
പാലംഭോനിധിമഥനം സു(ഖിതം?ഖകരം)
(കല്യാണം....)

വിഷ്ണു:— എങ്കിലാശു വരുത്തുക വാലിയെ
ശങ്കവേണ്ട മഹേന്ദ്ര! മഹാരഥ!
സങ്കടങ്ങളകന്നീടുവോളവും
സംഘം വേർപിരിയാതെ വരേണം. (കല്യാണം....)

ദേവേന്ദ്രൻ:— യാത്രയാക്കുവൻ മാതലിതന്നെ ഞാൻ
പുത്രനെയുടനിങ്ങു വരുത്തുവാൻ
അത്ര ശക്തികുറഞ്ഞവനല്ലവൻ
മാത്രം ഭുജബലമുള്ളവനല്ലോ. (കല്യാണം....)

ശ്ലോകം. 28.

തതോ മാതലിമാഹൂയ
കൃതാഞ്ജലിമുപാഗതം
സുതാനയനതാൽപര്യ-
മിതി ശക്രോ ഗിരം ജഗൗ.

പദം. 29. [നമ്മ രാമമ്മാ....(?)എന്ന നിറം]

ദേവേന്ദ്രൻ:—

കേൾക്ക നീ മാതലേ! മമ വാക്കുകൾ പുന -
രാക്കമോടു മനതാരിൽ
ഓർക്കേണം നീയൊക്കവേ. (കേൾക്ക....)

നമ്മുടെ തനയനാം ബാലിയെച്ചെന്നു
സമ്മാനിച്ചു പറക നീ
സമ്മോദേന സാദരം.
നിർമ്മലഗുണനിലയനായവൻ മേ സു—
ധർമ്മതന്നിലിതുനേരം
ശർമ്മമോടു വാഴുന്നു. (കേൾക്ക....)

ക്ഷീരവാരിരാശി പരിലോളനംചെയ്തു
പാരം ദീനരായി
സുരവൃന്ദമൊക്കവേ.
ധീരത കുറഞ്ഞു പരമേവനും, അതു—
കാരണം നീ വിരവോടെ
പോരണമിനി സാമ്പ്രതം. (കേൾക്ക—)

വിക്രമിയാം നിന്നെ വരുത്തീടുവാനിന്നു
ചക്രപാണിയരുളം ചെയ്തു
ശക്രനെമുണ്ടാഗ്രഹം.
ഇക്രമത്തിലവനോടു ചൊല്ലുക—അതി-
വക്രൻമാരാമസുരർക-
ളാക്രമിക്കമെല്ലെന്നാൽ. (കേറംകെ....)

ബാലി: —

ആശയനിഹിതഗുണവാരിധേ! പാകശാസന!
ഭോനുടയ ശാസനത്തെ ചൊല്ലുവൻ
കേശവവചനമതും പേശുവൻ പിന്നെ
കീശകുലതിലകനെയാശു കൊണ്ടുപോരുവൻ
വാനവർമകുടമണേ! പാഹി മാം.



രംഗം. 12.

ശ്ലോകം. 29.

തദനു മുദിതചേതാ മാതലിർവീതഖേദം
സദനമുപജഗാഹേ സ്യന്ദനേനാമരാണാം
സപദി സ ഖലു ബാലീ വീക്ഷ്യ തം ദേവദൂതം
കപികുലപതിരേവം സോഽപി ചൈനം ബഭാഷേ

പദം. 30. [സന്ദർശനാൽ ഭവതോ എന്ന നിറം.]

ബാലി:— മാതലേ! ഏറ കുശലം കിം തേ?
വീതശങ്കം കഥയയിദാനീം
താതനാം ദേവാധിനാഥൻ
പ്രീതനായി മരുവീടുന്നോ? (മാതലേ ..)

താപസദുർവ്വാസാവിൻെറ
ശാപമൂലമുണ്ടായൊരു
താപശാന്തി വരുത്തുവാൻ
കോ/പി ബന്ധുവായ്വന്നോ? (മാതലേ ..)

തേരിലേറി വിരവോടു
ധീരനായ നീ വരുവാൻ
കാരണമെന്തിതുനേരം
സാരമെന്നോടുരചെയ്ക. (മാതലേ...)

മാതലി:— മൂർത്തികരം മൂവരും കൂടി
പാർത്തീടുന്നു ക്ഷീരാംഭോധൗ
തീർത്തില്ലിത്രനേരം ശാപം
വാർത്തയെല്ലാമുരചെയ്തീടാം.
ചന്ദ്രകാന്തിധവളാകാര!
ഇന്ദ്രസൂനോ! ശൃണു മേ വാചം.

അമരന്മാരുമസുരന്മാരും
അമൃതുണ്ടാവാൻ പണിചെയ്യുന്നു.
അമൃതസിന്ധു മഥനംചെയ്തു
കിമപി കാലം പലരും കൂടി. (ചന്ദ്ര....)

ദാനവാരിവൃന്ദമെല്ലാം

ദീനഭാവം തേടീടുന്നു.

വാനരേശ! നിന്നെക്കൂടെ

മാനമോടു കൊണ്ടുപോകണം.

ഇന്ദ്രനുമിന്ദ്രാനുജനും

ഇന്നിവണ്ണം കല്പിക്കുന്നു.

എന്നതുകാരണം വീര!

പോന്നാലും നീ മടിയാതെ. (ചന്ദ്ര..)

ബാലി;– തേരു കൊണ്ടുപോയാലും നീ

പാരാതെ ഞാനങ്ങു വരുവൻ.

തേരിനിക്കൊരം ഫലിവയ്പാൻ

പോരായെന്നറിഞ്ഞാലും നീ[1] (മാതലേ )

## രംഗം. 13.

ശ്ലോകം. 30.

യാവന്ന മാതലിരവാപ പയോധിതീരം

താവജ്ജഗാമ പരമേണ ജവേന ബാലീ

ദേവാൻ പ്രണമ്യ ഹരിശക്രഹരാബ്ജയോനീ–

നേവം ജഗാദ കപിരാഡഭിമാനശാലീ.

---

1. [illegible]

പദം. 31. [*ജയജയ മഹാമതേ....എന്നനിറം.]

ബാലി:-

നമതി കപിവരേഷ ഭവോ വിമലഗുണസാഗരാൻ
യമ, ദമന, മധുമഥന, കമലജ, ശചീപതേ!
സുകൃതചയമുള്ളവനുമെളുതല്ല നിർണ്ണയം
സകൃദപി ഭവാൻമാരെയൊരുമിച്ചു കാണുവാൻ
അകതളിരിലാനന്ദമധികമുളവായി മേ
സകലജനജനിമരണഹേതുഭൂതാ! ഭൃശം. (നമതി)
മനബലമുള്ളൊരു സുരാസുരരശേഷമിഹ
ഹീനമദമോടു പണിചെയ്തൊരു ദശായാം
വാനരകുലങ്ങളിലെ[1] സാരമതിശാലിയാം
ഞാനിവിടെയെന്തൊരു വിശേഷവിധി ചെയ്‌വതും?
(നമതി)

ദേവന്മാർ:-

വീരവരകലതിലക! വാനര! മഹാമതേ!
വാരിനിധിമഥനമിഹ ചെയ്ക മടിയാതെ നീ
ഭൂരിബലമതിനു തവ ഭവതു ഗതസംശയം
ചാരുതരഗുണനിലയ! കലയ നിജ പൗരുഷം
ഹരിതനയ! ഹേ ഹരേ! ഗുരുതരപരാക്രമ!

ബാലി:-

നിങ്ങളുടെ മനസി ഭയമില്ല ജഗദീശരേ!
തിങ്ങിന സുരാസുരരേ! മാറിനിന്നീടുവിൻ.
ഭംഗിയോടു മമ ചരിതമാശു കണ്ടീടുവിൻ.
(നമതി)

---

* വിച്ഛിന്നാഭിഷേകം ആട്ടക്കഥയിലെ കാമോദരി രാഗം, ചമ്പതാളത്തിലുള്ള ഒന്നാമത്തെ പദം.

1—ബസരര-ഖ

## രംഗം. 14.

ശ്ലോകം. 31.

ഇത്ഥം ക്ഷീരാംബുരാശേർമഥനമഹമഹോ!
　　　　തത്രയുണ്ടെന്നു ശ്രുത്വാ
ചിത്താമോദേന സാകം സുരമുനിവരനും
　　　　പർവ്വതൻതാനുമായി
കേൾക്കാം നാമാനി വിഷ്ണോരനവധിയുരചെ-
　　　　യ്തപ്പൊഴേ നിർഗ്ഗമിച്ചു
ബദ്ധാമോദേന[1] കാണ്മാൻ വിധിപുരമതിൽനി-
　　　　ന്നാഗതൗ നാകലോകേ.

ശ്ലോകം. 32

ഇത്ഥം വൃത്രാന്തക(സ്യ?ന്തൻ)പുരവരമതിൽനി-
　　　　ന്നപ്പൊഴേ നിർഗ്ഗമി (ച്ചു?ച്ചി-)
(അ?ട്ട)ത്ത്യാർത്ത്യാ ശംഭു മേവും രജതഗിരിയതിൽ
　　　　ചെന്നു മന്ദം മുനീന്ദ്രൗ
സ്മൃത്വാ വേഗേന സാകം ഗിരിവരമതിൽനി-
　　　　ന്നപ്പൊഴേ നിർഗ്ഗമിച്ചു
കേൾക്കാ ക്ഷീരാബ്ധിതീരേ പരിചിനൊടു ഗമി-
　　　　ച്ചാ(ർ) മുനീന്ദ്രൗ ശു(ഭാത്മൗ?ഭംഗൗ).

---

1. ഞാലേചന. ക.

പദം. 32. [ജയ ജയ ലോകകായക....എന്ന നിറം]

നാരദപുത്രന്മാർ:-

മുരഹര! പാഹി മാം വിഭോ!

വന്ദേ മുകുന്ദ! പരിണതശശിവദന!

തരുണാംബുജനയന! കരുണാംബുരാശേ! ശൗരേ! (മുരഹര)

രാമ! ഗോവിന്ദ! കൃഷ്ണ! ശ്യാമളകളേബര!

ദാമോദര! മാധവ! നമോ/സ്തുതേ വിഷ്ണോ! (മുരഹര)

കേശവ! ജനാർദ്ദന! കേശിനാശന! ഹരേ

ആശരകുലാന്തക! ദാശരഥേ! ശ്രീധര! (മുരഹര)

ചാണൂരാന്തകാനന്ത! വേണുഗാനമോഹന!

പ്രാണഹരണകംസ! ക്ഷോണീയാചകബലിം! (മുരഹര)

ശ്ലോകം. 33.

[1] ഇത്ഥം വാ(ഗ്യാദ്യാ)ധിപന്മാർ മുരരിപുഗേവൻ-

നാമഘോഷങ്ങളോടും

കേ്ത്യാ മോദേന സാകം കലശജലനിധൗ

പോവതിന്നായ് ജവേന

അത്യന്തം ഭീമമാകും വിപിനമുവി നട-

ന്നങ്ങനെ പോകുമപ്പോറം

ചിത്തേയുണ്ടായ തൃഷ്ണാം ദ്രുഹിണസുതമുനി-

പർവ്വതോ വാചമൂചേ.!

---

1. മലയ്യാംഖ.

പദം. 33

പർവ്വതൻ:— യോഗീന്ദ്ര! നാരദ! ശൃണു മേ ഗിരം
യോഗമുണ്ടൊരു കാംക്ഷിതം
വേഗമതു കാൺമതിന്നായി. (യോഗീന്ദ്ര....)
അനേകം കാലമുണ്ടു മേ
മനസ്സിലൊരഭിവാഞ്ഛാ ജാതമായി
നിനച്ചതു സാധിയാതെ
മുനിവര! മേവുന്നു ഞാൻ. (യോഗീന്ദ്ര....)

നാരദൻ:— ചൊല്ലുക പർവ്വത! മമ
നല്ല മതിയിലുള്ളൊരു കാംക്ഷിതം.
വല്ലതെങ്കിലുമെന്തെന്നു
തെല്ലറിഞ്ഞാലുണ്ടുപായം
ഹന്ത! പർവ്വത! കഥയ ചിന്തിതം.

പർവ്വതൻ:— നല്ല രണത്തിലണഞ്ഞു
കല്യ! ഭുജവിക്രമികരംതങ്ങളിൽ
തുല്യമില്ലാചെയ്യും യുദ്ധം
മെല്ലെ നിന്നു കാൺമാനഹോ! (യോഗീന്ദ്ര....)
പെരുത്ത വൈരങ്ങളോടു
കരുത്തുള്ളവരിലോരം വിരുതർ
ഗുരുത്വമോടെ അടുത്തു
ഉരത്ത യുദ്ധം കാണേണം. (യോഗീന്ദ്ര....)

നാരദൻ:—

ഇന്നതിന്നു ഛേശിക്കേണ്ട
പിന്നകുടിയതിനുള്ള സംഗതി.
ധന്യശീല! ദേവാസുരർ
ഒന്നുപോലെ തികഞ്ഞിപ്പോഠം. (ഹന്ത....)
ക്ഷീരവാരിധിമഥനം
പാരാതെ തുടങ്ങിയതിഘോഷമായ്
ആരുമീ തുടങ്ങിയവർ
പോരായെന്നു വന്നുകൂടും. (ഹന്ത....)
ആവതില്ലാതെ വലഞ്ഞു
ദേവാസുരരശേഷവും ദീനരാം.
ദേവരാജസുതൻ വന്നു
കേവലം മഥനംചെയ്യും. (ഹന്ത....)
വാരിധി മഥനം ചെയ്താൽ
സാരങ്ങഠം പലതതിലുണ്ടായ്വരും
ധീരനായ ബാലിക്കതിൽ
സാരമൊന്നു നല്കും വിഷ്ണു. (ഹന്ത....)
എന്നാലവനു തുല്യനായി
ഉന്നതബലവാനുണ്ടൊരു കപി
ധന്യ! സുഷേണനെന്നുപേർ
മന്നിൽ വിന്ധ്യേ വസിപ്പി (ടും?ടുന്നു) (ഹന്ത....)

എന്നാലവനൊടു ചെന്നൊ-
രേഷണികൂട്ടണമിന്നു നാം.
എന്നാലവൻ വൈകിയാതെ
വന്നു ബാലി(യും?യൊടു) യുദ്ധംചെയ്യും. (ഹന്ത ...)
ഘോരമായ യുദ്ധം കണ്ടു
വീര! സ്വൈരമായ് നിന്നു രസിച്ചിടാം.
പോരിൽ ബാലി സുഷേണനും
പാരിൽ പോരിനു വിരുതർ! (ഹന്ത....)

രംഗം. 15.

ശ്ലോകം. 34

ഇത്ഥം തമ്മിൽ പറഞ്ഞങ്ങ(ഖില?പി ച) മുനിവരൗ
സാധുശീലൗ ജവേന
ഗത്വാ വിന്ധ്യാചലേഷു വിധിതനയനുടൻ
പർവ്വതൻതാനുമായി
കൃത്യാ ചെന്നൊരുനേരം മുനിവരരെയുടൻ
കണ്ടു നത്വാ സുഷേണൻ
വൃത്താന്തം ചൊല്വിനെന്നു നിജമനസ്സിലമി-
വാഞ്ഛര ചോദിച്ചു സർവ്വം.

പദം. 34. (ഹേ കഥയ മാതലേ.., എന്ന നിറം)

സുഷേണൻ;-

മുനിവരരേ! നിങ്ങളെ ഞാൻ കൈതൊഴുന്നേൻ മുദാ
കനിവോടു മേ വൃത്തമതുരംചെയ്‌വിൻ.
വനജഭവസുത! ഇന്നു കാൺകയാൽ നിങ്ങളെ
ജനനഫലം സഫലമായി മേ. (മുനിവര....)

സുമതേ! എന്തുള്ളു ലോകങ്ങളിൽ വൃത്താന്തം
കമലവേതനയ! അരുളേണം.
സമസ്തലോകങ്ങളും സഞ്ചാരിയാകയാൽ
അമലഗുണനറിയാമെല്ലാം. (മുനിവര....)
എന്നതുകൊണ്ടിന്നടിയനുടെയവസ്ഥകാം
ഒന്നങ്ങു ചോദിച്ചിടുന്നേൻ.
ഉന്നതബലവീര്യശൗര്യവിക്രമിയെന്നോ
മന്നിൽ മഹത്തുകാം ചെല്ലുന്നു? (മുനിവര....)
ബന്ധമെന്തിന്നിങ്ങു ചോദിപ്പതിന്നഹോ!
ബന്ധുവെന്നോർത്തു ഞാൻ നിന്നെ.
അന്ധതകൊണ്ടെങ്കിലും അങ്ങു സഹിച്ചീടണം
ബന്ധുരതരാകൃതേ! മുനേ! (മുനിവര....)
ഓർക്കിൽ ജഗങ്ങളിലുള്ള പോരാളികാം വന്നു
നേർക്കുമോയെന്നോടുകൂടെ?
ചേർക്കുമഹമവരെയുടൻ വൈവസ്വതാലയേ
പാർക്കയില്ലരനാഴിക. (മുനിവര....)
ഇന്നു് നിങ്ങളിവിടെ മനസ്സിലെന്തു കരുതി
വന്നതിനു കാരണം ചൊല്വിൻ.
എന്നാലസാദ്ധ്യമെന്നില്ലയൊരു കാര്യവും
ചൊന്നാലതു ലബ്ധമറിവിൻ. (മുനിവര....)

ശ്ലോകം. 35.

സുഷേണസ്യ വചഃ ശ്രുത്വാ
മുനീ നാരദപർവ്വതൗ

കപിവീരസ്യ വൃത്താന്തം
സകലം ചൊല്ലിനാർ കപിം.

പദം. 35. [പരിപസ്യെ........(?)എന്ന നിറം].

നാരദപർവ്വതന്മാർ:—

രണശൂര! കപിമൗലേ! മമ ശൃണു വാചം.
ഗുണഗണനിലയ! സുഷേണ! നിന്നെ സദാ
ഫണിപതിയേററം പുകഴ്ത്തീടുന്നു. (രണശൂര...)
ഉന്നതബലവീര്യശൗര്യങ്ങളും ഹരിജ!
പിന്നെ മഹാരണധീരനെന്നും
ഒന്നുപോലെ ലോകർ വാഴ്ത്തീടുന്നു പാരം
നിന്നുടെ കീർത്തിപരാക്രമങ്ങൾ. (രണശൂര....)
വാനരർമൗലേ! നിന്നെയുള്ളൊരു കൃപ
മാനസേയുണ്ടാകയാൽ ഞങ്ങൾക്കു
മാനം ലഭിപ്പതിനുണ്ടു കാര്യമൊന്നു
ഞാനറിഞ്ഞില്ലെന്നു വന്നിടൊല്ലാ. (രണശൂര....)
ദേവാസുരന്മാരൊന്നിച്ചശേഷം തത്ര
മേവുന്നു ക്ഷീരാബ്ധിമദ്ധ്യേയവർ.
ആവോളമങ്ങബ്ധിമഥനം ചെയ്‌വാൻ യത്നം
ഏല്പവം തുടങ്ങി മുതിർന്നു പണി. (രണശൂര ...)
വാനവർദാനവരാലുമൊന്നുമതു
നൂനമസാദ്ധ്യമായ് വന്നുകൂടും.
നാനാജനങ്ങളും സാധിയാതെ പിന്നെ
ദീനരായ് വാങ്ങിനിന്നീടുമവർ. (രണശൂര....)

വൃത്താരിയന്നേരം മാത(ലെയാ??ലിയെ) തന്റെ
പുത്രനായ ബാലിയെ ജവേന
തത്ര വരുത്തുവാനായയച്ചു ബത
ചിത്രാകൃതേ! വരുത്തീടുമവൻ (രണശൂര....)

ബാലിയവിടെ വന്നാലുടനെയവൻ
പാലാഴി ലോളനംചെയ്യും ദൃഢം
കാലത്തതിലനേകസാരങ്ങളുണ്ടാം
കോലാഹലങ്ങളായ[1] വസ്തുക്കൾ. (രണശൂര....)

അന്നേരമുണ്ടായ വസ്തുക്കളിൽ വിഷ്ണു
ഒന്നതിലേററവും സാരവസ്തു
പന്നഗശായി പ്രസാദിച്ചുടൻ നല്കും
ഉന്നതവിക്രമിബാലിയ്ക്കന്നു. (രണശൂര )

എത്രയെങ്കിലുമൊരു വാനരനവൻ
അത്രയല്ല മഹാവിക്രമി നീ
അത്ര ചെന്നു പോർചെയ്തു ജയിച്ചവനെ
ഇത്രയുള്ളിവനെന്നാക്കിടേണം. (രണശൂര ..)

ഇന്നു ഭവാനുടെ വംശമതിലാരും
നിന്നോളം വീരന്മാരില്ല ലോകേ
എന്നാൽ ബാലി കൊണ്ടുപോകുംമുമ്പിൽ
ചെന്നു സന്നാഹത്തൊടു പിണങ്ങിടേണം.

(രണശൂര....)

---

1. -ധ്വംസകം. ഖ.

അത്രയുമല്ലതുണ്ടായില്ലെങ്കിൽ പാരം
ശത്രുജനങ്ങൾ കുറയ്ക്കും നിന്നെ,
തത്ര ചൊന്നതു ഗ്രഹിച്ചില്ലെങ്കിലതു
ഇത്ര പിടിയായെന്നു വന്നീടും. (രണശൂര ...)

രംഗം.16.

ശ്ലോകം. 36.

നാരദസ്യ വചഃ ശ്രുത്വാ
സുഷേണോ മർക്കടാധിപഃ
മത്വാ മാരുതവേഗേന
ഗത്വാ കലശസാഗരേ.

ശ്ലോകം. 37.

അഥാരബ്ധേ ഘോരേ ജലനിധിമഥനേ
ബാലികപിനാ
വിധൂയാന്യാൻ സർവ്വാൻ സ്വയമമിത-
ഗർവ്വേണ മഹതാ
തതോ വിന്ധ്യാവാസീ ഘുമുഘുമിത-
മാകർണ്യ ജലധേഃ
സുഷേണോ നാമോഗ്രഃ കപിരപി സമാ-
ഗാദിതി(ലകൻ? വദൻ).

പദം. 36. [ദാനവവംശവരൻ....എന്ന നിറം]

സുഷേണൻ;—

എന്തൊരു ഘോഷമഹോ! ശിവശിവ!

സന്തതമംബുനിധൗ

ചന്തമൊടതിഘോരം തിരതതി

ഉന്തിവരുന്നിതഹോ! ബഹുതരം. (എന്തൊരു....)

ഇടിയൊടുഘടമാനം പടുതര—

പടപടരവഘോഷം

ടജനമുഖനാദം പുനരിത—

യിടയിലതിഘോരം വിലസതി. (എന്തൊരു...)

അമരകളസുരകളും ജലനിധി—

വിമഥനമിഹ ചെയ്യുന്നു.

അമൃതിനു രതികലരും സുരപതി

സുമുദിതഹൃദയമുദാ (വി?നി) വസതി

(എന്തൊരു....)

സിന്ധുരവരബലനാം മമ ഖലു

ബന്ധുരഭുജവിഭവം

എന്തിവരറിഞ്ഞില്ലയോ കിമപി ച

ബന്ധുത കരുതിടാതെ കൃതമിതു.(എന്തൊരു....)

ക്ഷീരധിതടനികടേ വയമപി

ധീരതയൊടു ചെല്ലുന്നേൻ

സാരങ്ങളിതിലുളവാം പലതര—

മോരോന്നു ലഭിച്ചിടുവൻ വിരവൊടു.

(എന്തൊരു.....)

ശ്ലോകം .38

പൂർവ്വം തതോ വാസുകിവക്ത്രരന്ധ്രാൽ

ദുർവ്വാരവീര്യം വിഷമാവിരാസീൽ

നിധായ ശർവ്വസ്യ കപാലപാത്രേ

പ്രദായ തസ്മൈ തദുവാച വിഷ്ണുഃ

പദം. 37.

വിഷ്ണു:—

ഭുവനനാഥ! മമ വചാംസി നിശമയാധുനാ

ഭുവനഭീതിഹേതുവായ വിഷമിദം വിഭോ! ഗൃഹാണ

(ഭുവന ...)

അതികഠോരമാം വിഷാഗ്നി

ക്ഷിതിതലം ദഹിച്ചിടുന്നു.

അതിനുപായമെന്തു ദേവ!

മതിസരോരുഹേ മഹേശ!

(ഭുവന ...)

മഹേശൻ:—

എന്നുടെ കരത്തിലിന്നു

തന്നതിന്നു മൂലമെന്തേ?

എന്നുമാവതില്ലിനിക്കു.

നന്നു നിൻ പ്രയോഗം!

(ഭുവന....)

വിഷ്ണു:—

ഉരഗലോകധരണിലോക

സുരപദങ്ങളെന്നിതായ

പരമലോകമൊന്നുമിതിനെ

വരമതല്ല നിവസനായ.

(ഭുവന....)

**മഹേശൻ:—**

ഘോരമായ ഗരളമിന്നു

ധീരനായ ഞാൻ പിബാമി

വാരിജാക്ഷ! കണ്ടുകൊൾക

വാരിപാനമെന്നപോലെ. (ഭുവന....)

**വിഷ്ണു;—**

സാധുസാധു! ചന്ദ്രചൂഡ!

സാധുലോകപാലനായ

ഏധമാ(യ്?ന) ഗരളപാന—

മാധിനാ വിനാ തനോഷി. (ഭുവന ...)

**ശ്ലോകം. 39.**

ഗരളം പാതുമുദ്യുക്തേ[1]

തരളം പരമേശ്വരേ![2]

തരസാ കണ്ഠമാലംബ്യ

ഗിരിജാ ഗിരമബ്രവീൽ.

പദം. 38. [നല്ലാർകുലമൗലിരത്നമേ....എന്ന നിറം]

**പാർവ്വതി:—**

വല്ലഭ! പാനം ചെയ്യൊല്ലാ വിഭോ! ഗരളം

വല്ലാതെ വന്നീടുമല്ലോ മഹേശ്വര! (വല്ലഭ ...)

വൈധവ്യമുണ്ടാക്കിടൊല്ലാ വിഭോ!മേ

വൈഷമ്യമിതുതന്നെ ചിന്തിച്ചിടേണം

വൈധുര്യമുണ്ടാക്കുമിനിക്കും മററുള്ളവർക്കും

മാധവനും പിന്നെ വാണീവരനും (വല്ലഭ....)

1.—ക്തം. ഖ.

2. —രം. ഖ.

സാഹസമാം കർമ്മമീവണ്ണം ചെയ്താൽ

ദേഹം നശിക്കുമല്ലോ മോഹനശീല!

ആഹാ! ഞാനെന്തിഹ കരവാണി തരസാ?

മോഹമിയലുന്നു മാനസമധുനാ. (വല്ലഭ....)

ബാലേന്ദുഭൂഷണ! കാലരിപോ! മേ

ലീലാവിനോദങ്ങൾക്കു ഭംഗം ചെയ്യൊല്ലാ.

പാലയ ശങ്കര! പരമകൃപാലോ!

ഫാലവിലോചന! കൈലാസവാസ! (വല്ലഭ....)

താനെത്തന്നെ തന്റെ പ്രാണൻ കളഞ്ഞാൽ

ദീനദയാപര! ദോഷമനേകം.

നാനാഗുണനിലയ! നിഖിലജനേശ്വര!

ഞാനെന്തു പിന്നൊടുപദേശം ചെയ്വൂ? (വല്ലഭ ...)

ശ്ലോകം. 40.

കണ്ഠേ നിരുദ്ധേ ഗിരിരാജപുത്ര്യാ

കുണ്ഠേതരേ ചക്രധരേണ ചാസ്യേ

ഗളേ കരാളം ഗരളം ത്രിരേഖം

ചകാര ദേവോ ബത നീലകണ്ഠം

ദണ്ഡകം.

1. ക്ഷീരാംബുധേരനഘമോരോ പദാർത്ഥമിഹ

നേരേ നികാമമുളവായീ

സരസഗുണമേറും സുരതരുണിമാരും

പരിലസിതകനകരുചി പരിചിനൊടു കലശമൊരു

സുരവിടപിപടലമുമുളവായീ

2. ദന്തങ്ങൾനാലുമതിചന്തം കലർന്നു സുര–
ദന്തീന്ദ്രനമ്പൊടുളവായീ
അതിധവളമാകും കുതിരയുമുദാസീൽ
അതിചതുരരതിരമണമതികമലരതിജനക–
മതികലയുമതിലുദിതയായീ.

3. അക്ഷീണചന്ദ്രമുഖി ലക്ഷ്മീരഹോ നിഖില–
വിക്ഷോഭകാരിണി തദാഭൂൽ
നിസ്തുലമുദാരം കൗസ്തുഭവുമാസീൽ
അമരപശുപു[ന]രജനി വിമലമധുമധുരതര–
മമൃതമപി നിഭൃതമുളവായീ.



4. താരാധിനാഥമുഖി താരാഭിധാ സപദി
നാരീ ബഭൂവ സവിലാസം,
ചാരുമദമോടെ വാരുണിയുമാസീൽ
കലശമയജലധിയുടെ പൊലിമ മമ പറവതിനു
സുലഭമിഹ നഹി മതിവിലാസം.

ശ്ലോകം. 41.

ദന്തീന്ദ്രം കാമധേനും സുരതരുനികരം
വാജിനം ചാമരേന്ദ്രോ
സന്തോഷേണി(ന്ദ്ര?ന്ദ്രു)മാദാദപി ച പശുപതി:
ലീലയാ ബാലചന്ദ്രം.
പാണൗ ചക്രമദേ നു സ്ഫുടചടുലദൃശം
വാരുണീം ദാനവേന്ദ്ര:
സ്വൈരം നാരായണം തം വരയിതുമചല–
ന്മന്ദിരാദിന്ദിരാ സാ (?)

പദം. 39. [ചിന്തയേ ശുചീന്ദ്രം മൃഡം... എന്ന നിറം]

ചെന്താരിൽമാനിനീദേവി
ചന്തമോടു വന്നു
അന്തരംഗമലർതന്നിൽ
സന്തോഷം കലർന്നു. (ചെന്താ....)

പ്രാണനാഥനെ വരിപ്പാൻ കൗതുകം കലർന്നു
പാണിയിൽ മാലയുമായി സഞ്ചരിച്ചീടുന്നു.
വേണിയുമഴിഞ്ഞുലഞ്ഞു വീണിടുന്നു മെല്ലെ (ചെന്താ ..)
സുന്ദരവദനബിംബം മെല്ലെ താഴ്ത്തീടുന്നു
മന്ദഹാസചന്ദ്രികയും ചാരു തൂകീടുന്നു
മന്ദം മന്ദമേതോ ഭാവം ഗൂഢം തേടീടുന്നു (ചെന്താ....)
ആളീപാളിയോടുകൂടെ ലീലയാ ചരന്തീ
കേളീനാളീകവുമേന്തി കേവലം വലന്തീ
വ്രീളാഡോളമാരോഹന്തീ, വിശ്വം മോഹയന്തീ.
(ചെന്താ... )
അക്ഷീണരമണീയാംഗി ലക്ഷണൈരുപേതാ
ലക്ഷ്മീദേവി മോദമോടെ ലക്ഷീഭൂതാശേഷാ
പക്ഷീന്ദ്രവാഹനൻതന്നെ തൽക്ഷണമണഞ്ഞു. (ചെന്താ... )

ശ്ലോകം. 42.

മന്ദരേണ മഥിതാംബുധൗ ഭുവനസുന്ദരീ
സലിലമന്ദിരാ—
ദിന്ദിരാ സുഖമുദീയുഷീ വിലസദിന്ദുബിംബ—
മധുരാനനാ!
മന്ദമന്ദമരവിന്ദലോചനമമന്ദസുന്ദര
കളേബരം
മന്ദഹാസ ..........................................

[അപൂർണ്ണം]

